2008
മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

Rs. 10

ഫെബ്രുവരി
MALANKARASABHA

**സ്വാതന്ത്ര്യത്തിന് പാറപോലെ അടിത്തറയും**
**സ്വയം ശീർഷകത്വത്തിന്**
തലയെടുപ്പും വേണമെന്ന് മനസ്സിലുറപ്പിച്ച
സഭാ ഭാസുരൻ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ
ദീവന്നാസിയോസ് തിരുമേനി

74-ാം ഓർമ്മ : ഫെബ്രുവരി 23
കോട്ടയം പഴയ സെമിനാരിയിൽ

## ഒന്നാം ചരമ വാർഷികം

*In Loving Memory of*



# MRS. MARIAMMA GEORGE

(Wife of Late Shri. P.C. George)

**AKAMUTTATHU, PATHANAPURAM**

Departed for Heavenly Above on 07.03.2007

"നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൾ വലഭാഗത്തിൽ"

മാർച്ച് 8-ന് ശനിയാഴ്ച പത്തനാപുരം മൗണ്ട് താബോർ ദയറാ സെന്റ് സ്റ്റീഫൻസ് പള്ളിയിലും, അഹമ്മദാബാദ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലും, 9-ന് ഞായറാഴ്ച കാനഡായിൽ Edmonton St. Gregorios Orthodox പള്ളിയിലും വി. കുർബ്ബാനയും ഓർമ്മ പ്രാർത്ഥനയും നടത്തുന്നതാണ്.

**DR. JACOB GEORGE & FAMILY, CLOVIS, NEW MEXICO, USA.**
**DR. JOSEPH GEORGE & FAMILY, BATTLE CREEK, MICHIGAN, USA.**
**MATHAI MAMPALLIL & FAMILY, AHMEDABAD**

ലക്കം 1,
പുസ്തകം 64
ഫെബ്രുവരി 2008



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം – 686 038. ഫോൺ: 0481 – 2573234
Fax : +91 481 2573234



## വരിസംഖ്യ

| | |
|---|---|
| ***ഇന്ത്യയിൽ*** | |
| *ഒറ്റപ്രതി* | : 10 രൂപ |
| *ഒരു വർഷം* | : 100 രൂപ |
| *5 വർഷം* | : 500 രൂപ |
| *12 വർഷം (ആയുഷ്ക്കാലം)* | : 1000 രൂപ |
| ***വിദേശത്തേക്ക്*** | |
| *ഒരു വർഷം* | : 1000 രൂപ |




## ഉൾത്തുടിപ്പുകൾ

CONTENTS



## *സ്ഥിരം പംക്തികൾ*

എഡിറ്റോറിയൽ

# വചനശുശ്രൂഷ:
# വി. കുർബ്ബാനയിലേക്കും നിത്യജീവിതത്തിലേക്കും

വചനപ്രഘോഷകരുടെ ഘോഷണങ്ങളുടെ അതിവർഷത്തിനൊടുവിൽ വിശ്വാസി സമൂഹത്തിന്റെ ആത്മീയ ഊഷരതകൾ നമ്മെ ആശങ്കപ്പെടുത്തേണ്ടതാണ്. നമ്മുടെ വചനശുശ്രൂഷകളിലും ആഘോഷങ്ങളിലും ക്രിസ്തുനാമം ഉച്ചരിക്കപ്പെടുന്നുണ്ടെങ്കിലും ക്രിസ്തുവാകുന്ന ജീവപ്രകാശം തമസ്ക്കരിക്കപ്പെടുന്നതായി സംശയിക്കുന്നു. പ്രഭാഷകരും വേദപുസ്തക ഉദ്ധരണികളും സാക്ഷ്യക്കാരുമൊക്കെ വർദ്ധിക്കുന്ന ഈ കാലത്ത് ദൈവരാജ്യാനുഭവവും മാനസാന്തരവുമുള്ള ആളുകളുടെ എണ്ണമെത്രയെന്ന് പരിശോധിക്കുന്നത് ഉചിതമായിരിക്കും. സഭാ-സമുദായ വ്യത്യാസമില്ലാതെ വചനപ്രഘോഷണ പരമ്പരകളുടെ ആധിക്യമുള്ള നമ്മുടെ അന്തരീക്ഷത്തിൽ അത്യാവശ്യം ഇടംപിടിക്കേണ്ട ചില ചിന്തകൾ കുറിക്കുകയാണ്.

1) ഏറ്റവും വലിയ വചനശുശ്രൂഷ വി. കുർബ്ബാനയാണ്. മാനവജാതിയുടെ മുഴുവൻ രക്ഷാരഹസ്യത്തിന്റെ ആഘോഷമാകുന്ന വി. കുർബ്ബാനയിൽ നിന്ന് പിൻവാങ്ങിയശേഷം വചനമേളകളിലക്കു വീണുപോകുന്നവർ ഏറെയാണ്. സഭയുടെ ജീവൻ ആരാധനയാണ്. വി. വേദപുസ്തകത്തിലെ പ്രധാന പ്രമേയവും, ജീവനും വെളിച്ചവും തുടിക്കുന്ന, ആരാധന തന്നെയാണ്. ജീവനും പ്രകാശവും പോലെ ഇത്രമേൽ ആവർത്തിക്കപ്പെട്ടിരിക്കുന്ന മറ്റ് പദങ്ങൾ വേദപുസ്തകത്തിൽ ഉണ്ടെന്നു കരുതുന്നില്ല. വെളിച്ചം ഉണ്ടാകട്ടെ എന്ന ശബ്ദത്തോടെയാണ് നിത്യനായ ദൈവം പ്രപഞ്ചോല്പത്തിയിൽ ഇടപെടുന്നത്.

**അരുളിചെയ്യപ്പെട്ടതും അവതാരം ചെയ്യപ്പെട്ടതുമായ വചനം വി. കുർബ്ബാനയിൽ കൗദാശികമായി സമ്മേളിക്കുന്നതിനാൽ അതിനോളം പ്രാധാന്യമുള്ള മറ്റൊരു ശുശ്രൂഷയും സഭയിലില്ല.**

പുതിയ നിയമത്തിൽ ജീവനും വെളിച്ചവും ക്രിസ്തുവിന്റെ പര്യായപദങ്ങളായി വളരെ സൂക്ഷ്മതയോടെ ഉപയോഗിക്കപ്പെട്ടിരിക്കുന്നു. സൃഷ്ടപ്രപഞ്ചത്തിന്റെ രക്ഷാ രഹസ്യത്തിൽ രക്ഷകനായ ക്രിസ്തുവിന്റെ ജീവനും പ്രകാശവും എല്ലാവരിലും വ്യാപരിക്കുന്നു എന്ന സത്യമാണ് വി. കുർബ്ബാന പ്രഘോഷിക്കുന്നത്. അതുകൊണ്ടുതന്നെ, ആത്മീയ അന്ധത സൃഷ്ടിക്കുന്ന അപമാനവീകരണത്തിന്റെ 'വചനങ്ങളെ' സഭാമക്കൾ കരുതലോടെ സമീപിക്കണം.

2) വി. ഗ്രന്ഥപ്രകാരം ക്രിസ്തു മനുഷ്യാവതാരം ചെയ്ത വചനമാണ്. "ആദിയിൽ വചനം ഉണ്ടായിരുന്നു; വചനം ദൈവത്തോടുകൂടിയായിരുന്നു; വചനം ദൈവമായിരുന്നു... വചനം ജഡമായി നമ്മുടെ ഇടയിൽ പാർത്തു" (യോഹന്നാൻ 1:1-14). നമ്മുടെ ഇടയിൽ വസിച്ച വചനമാം ദൈവം നമ്മെ രക്ഷിച്ചതിന്റെ ആഘോഷമാണ് ആരാധന. അരുളിചെയ്യപ്പെട്ടതും അവതാരം ചെയ്യപ്പെട്ടതുമായ വചനം വി. കുർബ്ബാനയിൽ കൗദാശികമായി സമ്മേളിക്കുന്നതിനാൽ അതിനോളം പ്രാധാന്യമുള്ള മറ്റൊരു ശുശ്രൂഷയും സഭയിലില്ല. സഭാമക്കൾ എന്ന നിലയിൽ നാം നടത്തുന്ന എല്ലാ ആഘോഷങ്ങളും ക്രിസ്തുവിന്റെ പരമയാഗ ആഘോഷമായ വി. കുർബ്ബാനയിലേക്ക് നമ്മെ പുനരാനയിക്കണം.

3) സമകാല സഭാസമൂഹത്തിൽ ഏറെ തെറ്റിദ്ധരിക്കപ്പെടുന്ന പദമാണ് ഉണർവ്വ്

(ഉദാ: ഉണർവ്വ് യോഗങ്ങൾ, ഉണർവ്വ് പ്രസ്ഥാനങ്ങൾ, ഉണർവ്വ് കൂട്ടായ്മ....). സഭാന്തരീക്ഷത്തിൽ ഏറെ ഉപയോഗിക്കപ്പെടുന്ന ഈ പദത്തിന് ആത്മപ്രകാശനം, ബോധോദയം എന്നൊക്കെ അർത്ഥവ്യാപ്തിയുണ്ട്. ഈ മനോഹരപദത്തെ ഇന്ന് ആക്രോശങ്ങളുടെയും ജല്പനങ്ങളുടെയും പര്യായപദമാക്കി പലരും പരിമിതപ്പെടുത്തിയിരിക്കുന്നത് സങ്കടകരമാണ്. ക്രിസ്തുവിലേക്ക് ഉണരാത്ത ഉണർവ്വുകൾ എല്ലാം തിന്മയുടെ അധിനിവേശ ലോകത്തേക്കാണ് പായുന്നത്. ഇതിന്റെ അനുധാവകരായി നമ്മുടെ വചനശുശ്രൂഷ വേദികൾ മാറരുത്. ക്രിസ്തുവിന്റെ ഗിരിപ്രഭാഷണത്തെ ആദ്യത്തെ ബൈബിൾ കൺവൻഷനായും പഠനക്ലാസ്സായും കണക്കാക്കാവുന്നതാണ്. ദൈവസ്നേഹവും ത്യാഗത്തിലൂടെ പിതാവും ദൈവത്തോടുള്ള അനുരഞ്ജനവും ക്രിസ്തുവിന്റെ പ്രഭാഷണങ്ങളിലെ മുഖ്യപ്രമേയമായി. അപ്പോസ്തോലന്മാരുടെ വചനശുശ്രൂഷകളിലെ പ്രധാന പ്രമേയം യേശുക്രിസ്തു ആയിരുന്നു. അവർ നടത്തിയ വചന ശുശ്രൂഷകളിലൂടെ അനേകർ ക്രിസ്തുവിലേക്ക് "ഉണർന്നെഴുന്നേറ്റ്" സാക്ഷികളായി മാറി.

നമ്മുടെ വചനപ്രഘോഷണം ജനത്തെ ക്രിസ്തുവിങ്കലേക്ക് തിരിക്കട്ടെ!

4) പള്ളിപ്പെരുന്നാളുകളും സുവിശേഷയോഗങ്ങളും പരസ്യവ്യവസായങ്ങളും കൈകോർത്തുകൊണ്ട് 'സപ്ലിമെന്റ് മാനിയ' പടർത്തുന്ന പുതുപ്രവണതകൾ ആശാസ്യമായ ഒരു ആത്മീയശൈലിയല്ല. പത്രത്തിൽ പേരും ഫോട്ടോയും പ്രസിദ്ധീകരിക്കുവാനുള്ള ആഘോഷ സംസ്ക്കാരത്തിന്റെ ആവേശത്തിൽ ക്രിസ്തുചൈതന്യവും ഘോഷമൂല്യങ്ങളും നമുക്ക് നഷ്ടമാകുന്നത് നാം തിരിച്ചറിയുന്നില്ല. വാഹനഗതാഗതം തടസ്സപ്പെടുത്തുന്ന പ്രകടനങ്ങളും പ്രദക്ഷിണങ്ങളും, ഉയരങ്ങളിൽ സ്ഥാപിച്ചിരിക്കുന്ന മൈക്കിലൂടെയുള്ള ശബ്ദമലിനീകരണവും രക്ഷയുടെ ആഘോഷങ്ങളാണെന്ന് പറയുവാൻ നമുക്ക് ആവുമോ? ബാനറുകളും പോസ്റ്ററുകളും ശരീരത്തെ ഇളക്കുന്ന വർണ്ണാഭമായ ശബ്ദ-വെളിച്ച സന്നാഹങ്ങളുമൊക്കെയായി സംഘാടകരും പ്രസംഗകരും 'ഉണർവ്വുകൾ' സൃഷ്ടിക്കുമ്പോൾ താല്ക്കാലിക 'മുട്ടുശാന്തി' നേടി പിരിയുന്ന ജനത്തിന്റെ മനസ്സ് ഉത്സവാരവങ്ങളൊടുങ്ങിയ അമ്പലപ്പറമ്പ് പോലെ ശൂന്യമാകരുത്!

എല്ലാ ശുശ്രൂഷകളിലും ആരാണ് പ്രധാനമായും പ്രീതിപ്പെടേണ്ടത് എന്ന ചോദ്യം വചനപ്രഘോഷണങ്ങൾക്കും വി. ആരാധനയ്ക്കും മുമ്പേ സഭാശുശ്രൂഷകർ സ്വയം ഉന്നയിക്കേണ്ടതുണ്ട്. ആരുടെ സന്നിധിയിലേക്ക് എല്ലാ ശുശ്രൂഷകളും കരേറുന്നുവോ, ആ സർവ്വശക്തനാണ് സംപ്രീതനാകേണ്ടതെങ്കിൽ പിന്നിൽ നിന്നു പ്രാർത്ഥിക്കുകയോ അതിൽ പങ്കുചേരുകയോ ചെയ്യുന്ന ജനതയുടെ പ്രീതിയിൽ മാത്രം കേന്ദ്രീകരിക്കുന്ന ഇന്നത്തെ ആത്മീയ പ്രീണന ശുശ്രൂഷകളെ അതിലംഘിക്കുവാൻ നമുക്ക് കഴിയേണ്ടതാണ്. എല്ലാ കൃപാവർഷങ്ങളും ചൊരിയുന്ന പരിശുദ്ധാത്മാവ് നമ്മെ പ്രബോധിപ്പിക്കട്ടെ!

– പണിക്കരച്ചൻ


മലങ്കരസഭ മാസിക

**വരിസംഖ്യ**

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റപ്രതി | : | 10 രൂപ |
| ഒരു വർഷം | : | 100 രൂപ |
| 4 വർഷം | : | 400 രൂപ |
| 12 വർഷം (ആയുഷ്ക്കാലം) | : | 1000 രൂപ. |
| ***വിദേശത്തേക്ക്*** | | |
| ഒരു വർഷം | : | 1000 രൂപ |

**പരസ്യനിരക്കുകൾ**

| | | |
|---|---|---|
| Back Page (Colour) | : | 10000 |
| Front Inside (Colour) | : | 8000 |
| Back Inside (Colour) | : | 7000 |
| Full page (B & W) | : | 3000 |
| Half page (B & W) | : | 1750 |
| Quarter page (B & W) | : | 1250 |
| Minimum (B & W) | : | 750 |
| Favours Block (Colour) | : | 500 |
| Favours Block (B & W) (Stamp Size) | : | 300 |



# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

ആദ്ധ്യാത്മിക ജീവിതത്തിന്റെ ഉച്ചസ്ഥായിലേക്ക് നമ്മെ കൈപിടിച്ചുയർത്തുന്ന വലിയ നോമ്പിന്റെ അനുഭവത്തിലൂടെയാണ് നാം കടന്നുപോകുന്നത്. ഉപവാസത്തോടും പ്രാർത്ഥനയോടും കൂടി ആചരിക്കേണ്ടുന്ന ദിവസങ്ങളാണ് നോമ്പിന്റെ ദിനങ്ങൾ. പ്രാർത്ഥനയും ഉപവാസവും പൈശാചിക ശക്തിയെ വിജയിക്കുന്നതിനുള്ള മാർഗ്ഗങ്ങളായി നമ്മുടെ കർത്താവ് നമ്മെ പഠിപ്പിച്ചു. വിശുദ്ധവും ശക്തവുമായ വ്രതാനുഷ്ഠാനങ്ങൾ ദൈവത്തിൽ നിന്ന് അനുഗ്രഹങ്ങളെ പിടിച്ചു വാങ്ങുന്നതിന് സഹായകമാകും. മോശ ദൈവകല്പനകളെ സമ്പാദിച്ചതും ഏലിയാവ് ഉയരത്തിലേക്ക് കരേറിയതും നിനുവേ രക്ഷപ്പെട്ടതുമെല്ലാം ഈ സത്യം സാക്ഷിക്കുന്നുണ്ട്.

> "ദൈവം തമ്പുരാൻ നൽകിയിരിക്കുന്ന സമ്പത്തും സൗകര്യങ്ങളും ആഡംബരങ്ങൾക്കുള്ള അവസരമാക്കാതെ, നമ്മുടെ പരിമിതികളെ സ്വയം സ്വീകരിച്ചുകൊണ്ട് ദാനധർമ്മങ്ങൾക്കും മറ്റ് സത്ക്കർമ്മങ്ങൾക്കുമുള്ള പ്രചോദനം നോമ്പിൽ നിന്നും നാം ഉൾക്കൊള്ളണം."

പ്രലോഭനങ്ങൾ മുൻകാലങ്ങളേക്കാൾ കൂടുതലായി നമ്മെ സ്വാധീനിക്കുന്ന ഇക്കാലത്ത് സ്വയം നിയന്ത്രണത്തിനുള്ള അവസരമായി നോമ്പിനെ കാണണം. ദൈവം തമ്പുരാൻ നൽകിയിരിക്കുന്ന സമ്പത്തും സൗകര്യങ്ങളും ആഡംബരങ്ങൾക്കുള്ള അവസരമാക്കാതെ, നമ്മുടെ പരിമിതികളെ സ്വയം സ്വീകരിച്ചുകൊണ്ട് ദാനധർമ്മങ്ങൾക്കും മറ്റ് സത്ക്കർമ്മങ്ങൾക്കുമുള്ള പ്രചോദനം നോമ്പിൽ നിന്നും നാം ഉൾക്കൊള്ളണം.

ദൈവസന്നിധിയിൽ നിന്ന് നമ്മേ അകറ്റിക്കളയുന്ന അനേക സാഹചര്യങ്ങൾ നമുക്ക് ചുറ്റിലുമുണ്ട്. കുടുംബജീവിതത്തിന്റെ പവിത്രത നഷ്ടപ്പെടുത്താതെയുള്ള ക്രൈസ്തവ സാക്ഷ്യം കാത്തുസൂക്ഷിക്കുവാൻ നമുക്കേവർക്കും കഴിയണം. ദാനധർമ്മം നോമ്പിന്റെയും ഉപവാസത്തിന്റെയും ഭാഗമാകയാൽ ഉപവാസമിച്ചം സാധുക്കൾക്കായി മാറ്റിവച്ച് നൽകണം. നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തിലേക്കും ഉയർപ്പിലേക്കും ഉള്ള ഒരുക്കമായി നോമ്പു ദിനങ്ങൾ ചെലവഴിക്കുവാൻ ഏവർക്കും സാധ്യമാകട്ടെ എന്ന് നാം ആശംസിക്കുന്നു.

വീണ്ടും വാത്സല്യ മക്കളേ,

മലങ്കരസഭാ ഭാസുരൻ പ. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് പിതാവിന്റെ എഴുപത്തിനാലാം ഓർമ്മപ്പെരുന്നാൾ ഫെബ്രുവരി 23-ന് സഭ കൊണ്ടാടുകയാണെന്നറിയാമല്ലോ! മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിന്റെ കാവൽഭടനായ പ. പിതാവിന്റെ സ്മരണ നമുക്ക് അനുഗ്രഹവും കർത്താവിന്റെ സഭയെ സ്നേഹിക്കുവാനുള്ള പ്രചോദനവുമാണെന്ന് എല്ലാവരും ഓർക്കണം. പ്രാർത്ഥനാ ജീവിതവും വ്യതനിഷ്ഠയും ഭരണനൈപുണ്യവും ഒരു വ്യക്തിത്വത്തിൽ സമന്വയിപ്പിച്ച പിതാവിന്റെ സ്മരണ നമുക്കഭിമാനവും അനുഭവവുമാകണം. പുണ്യ പിതാവിന്റെ കബറിടം സ്ഥിതി ചെയ്യുന്ന കോട്ടയം പഴയസെമിനാരി ചാപ്പലിൽ നടക്കുന്ന പെരുന്നാൾ ചടങ്ങുകളിൽ സഭാ മക്കൾ ഭക്തിയോടെ പങ്കെടുക്കണം. അതോടൊപ്പം, സഭയുടെ പ്രഖ്യാപിത പരിശുദ്ധൻ എന്ന നിലയിൽ പിതാവിന്റെ ഓർമ്മപ്പെരുന്നാൾ ആചരണം എല്ലാ ഇടവകകളിലും കൊണ്ടാടണം. പ. പിതാവിന്റെ പ്രാർത്ഥനാ മദ്ധ്യസ്ഥത നിങ്ങൾക്കേവർക്കും കോട്ടയായിരിക്കട്ടെ!

ദൈവം നിങ്ങളെ ഏവരെയും അനുഗ്രഹിക്കട്ടെ!

ഫാ. റ്റി. ജെ. ജോഷ്വ

# പൗലോസ് ശ്ലീഹായും വട്ടശ്ശേരിൽ തിരുമേനിയും



"പട്ടത്വം നിലനിർത്തുവാൻ എന്നും വിദേശ മേലദ്ധ്യക്ഷന്മാരുടെ സഹായം നേടിക്കൊണ്ടിരുന്ന ചരിത്രമാണ് നമുക്ക് ഉണ്ടായിരുന്നത്. അതിനൊരന്ത്യം കുറിച്ചുകൊണ്ട് ഈ സഭയുടെ പരമാദ്ധ്യക്ഷനെ ഇവിടെത്തന്നെ അവരോധിക്കുവാൻ സാഹചര്യം ഉണ്ടാക്കി. "കാതോലിക്കാ" എന്ന സ്ഥാനത്തെ അന്നു പരിഹസിച്ചിരുന്നവർ ഇന്ന് ബദൽ കാതോലിക്കാമാരെ രംഗപ്രവേശം ചെയ്യിക്കുന്ന അവസ്ഥാവിശേഷമാണ്."

പൗലോസ് ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ ആചരിക്കുന്ന പള്ളിയിൽ പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനിയുടെ ഒരു ചിത്രം അനാഛാദനം ചെയ്ത് അനുസ്മരണ പ്രഭാഷണം നടത്തുവാൻ അവസരം വന്നപ്പോൾ അവർ രണ്ടുപേരെക്കുറിച്ചും ഏകോപിച്ചു ചിന്തിക്കുവാൻ ഞാൻ പ്രേരിതനായി. രണ്ടുപേരും എന്റെ ചിന്തയിലും വിശ്വാസത്തിലും ഉയർന്നു നിൽക്കുന്ന വ്യക്തിത്വങ്ങൾ! ഏറെക്കാലമായി ഞാൻ പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നത് പൗലോസു ശ്ലീഹായുടെ ചിന്താധാരകളാണ്. അതുപോലെ ശെമ്മാശനായി പഴയ സെമിനാരിയിൽ എത്തിയ കാലം മുതൽ വട്ടശ്ശേരിൽ തിരുമേനിയോടുള്ള ഭക്തിയും മധ്യസ്ഥതയും എന്നിൽ ശക്തി പകർന്നിട്ടേയുള്ളൂ.

പൗലോസ് ശ്ലീഹാ, അപ്പോസ്തോല സമൂഹത്തിൽത്തന്നെ അതുല്യ പ്രാഭവനാണ്. അദ്ദേഹത്തിനു സമനായി മറ്റൊരാളെ ചൂണ്ടിക്കാണിക്കുവാനില്ല. ക്രിസ്തുമതത്തിന്റെ "രണ്ടാം സ്ഥാപകൻ" എന്നുപോലും ചിലർ അദ്ദേഹത്തെ വിശേഷിപ്പിക്കാറുണ്ട്. ആത്മീയാനുഭവം, ആത്മീയ നേട്ടങ്ങൾ, വേദശാസ്ത്ര വിജ്ഞാനം, എന്നിവയിലെല്ലാം അദ്ദേഹം നിസ്തുലനാണ്. ക്രിസ്തീയ സഭയുടെ അനർഘസമ്പത്താണ് പൗലോസ് ശ്ലീഹാ. വട്ടശ്ശേരിൽ തിരുമേനി മലങ്കരയിൽ മാത്രം ഒതുങ്ങി നിൽക്കുന്ന വ്യക്തിത്വമാണ്. അദ്ദേഹത്തെ പൗലോസ് ശ്ലീഹായോടു താരതമ്യപ്പെടുത്തുക എന്നു പറയുന്നത് സാഹസികമായ ഒരു സംരംഭമായിരിക്കും. രണ്ടുപേരും തമ്മിലുള്ള അന്തരം ഏറെയാണ്. അക്കാര്യം ബോധ്യപ്പെട്ടുകൊണ്ടുതന്നെയാണ് അവർ തമ്മിലുള്ള ചില സമാനതകൾ ചൂണ്ടിക്കാണിക്കുവാൻ ഞാൻ ഒരുമ്പെടുന്നത്. പൗലോസ് ശ്ലീഹായിൽ പ്രകടമാകുന്ന പല കാര്യങ്ങളും വ്യത്യസ്തമായ തോതിലെങ്കിലും "സഭാഭാസുരനിൽ" കാണ്മാനുണ്ട് എന്നത്രേ എന്റെ നിരീക്ഷണം.

**1) ഇരുവരും ഏറെ തെറ്റിദ്ധരിക്കപ്പെട്ട വ്യക്തിത്വങ്ങൾ:** പൗലോസ് ശ്ലീഹാ തന്റെ തലമുറയിൽ ഏറെ തെറ്റിദ്ധരിക്കപ്പെട്ടിരുന്നു എന്ന് അദ്ദേഹത്തിന്റെ കത്തുകൾ തന്നെ വ്യക്തമാക്കുന്നു. ദൂരത്തിരിക്കുമ്പോൾ വളരെ ഘനഗാംഭീര്യത്തോടും, അധികാര ഭാവത്തോടും സംസാരിക്കുകയും എഴുതുകയും ചെയ്യുന്നവൻ, പക്ഷേ അഭിമുഖമായി എത്തുമ്പോൾ വെറും പാവത്താൻ; ദ്രവ്യാഗ്രഹവും സ്വാർത്ഥ താല്പര്യവും സംരക്ഷിക്കുന്നവൻ; മോശയുടെ പാവനമായ പ്രമാണങ്ങളെ ലംഘിക്കുന്നവ

നും, അവയ്ക്കെതിരായി നിലകൊള്ളുന്നവനും, പന്തിരുവരിൽ പെടാത്തവനായതുകൊണ്ട് ശരിയായ അപ്പോസ്തോലത്വം ഇല്ലാത്തവൻ, പൂർവ്വിക പാരമ്പര്യങ്ങളെ ഉന്മൂലനം ചെയ്യുന്നവൻ-ഇതൊക്കെയായിരുന്നു പൗലോസിനെതിരായി ഉയർന്ന വിമർശനങ്ങൾ. ഇവയുടെ പ്രതിധ്വനി ഗലാതൃലേഖനത്തിലും കൊരിന്ത്യർക്കെഴുതിയ രണ്ടാം ലേഖനത്തിലും വ്യക്തമായി കേൾക്കാം. സ്വയം പ്രതിരോധിക്കുകയും, തന്റെ വിമർശകർക്ക് ചുട്ട മറുപടി നൽകുകയും ചെയ്യുന്നു.

വട്ടശ്ശേരിൽ തിരുമേനി ആ തലമുറയിൽ ഏറെ തെറ്റിദ്ധരിക്കപ്പെട്ടു. സമുദായക്കേസിനു തുടക്കം കുറിച്ചത് അദ്ദേഹത്തിന്റെ അധികാരമോഹവും, വഴങ്ങാത്ത സ്വഭാവവും മൂലമാണ് എന്ന് പറയുകയും പ്രചരിപ്പിക്കുകയും ചെയ്തിരുന്നു. കഴിഞ്ഞ തലമുറയിലെ ഒരു വീട്ടമ്മ (പാത്രിയർക്കീസ് ഭാഗത്തെ) അവരുടെ മകളെ പറഞ്ഞു മനസ്സിലാക്കിയത് അവിധത്തിലാണെന്ന് ആ മകൾ തന്നെ എന്നോടു പറഞ്ഞിട്ടുള്ളതാണ്. "സഭാതലവനായ" പാത്രിയർക്കീസിനെ അനുസരിക്കാത്തവൻ, സഹപ്രവർത്തകരെ അവഗണിക്കുകയും അവിശ്വസിക്കുകയും ചെയ്യുന്നവൻ -ഇങ്ങനെ പോകുന്നു വിമർശനങ്ങളുടെ കൂരമ്പുകൾ.

ക്രിസ്തീയ ജീവിതത്തിൽ വിമർശനങ്ങൾ ഉണ്ടാകാം. ആരും അതിനതീതരാണെന്നു ധരിക്കേണ്ട. കർത്താവു വ്യക്തമാക്കിയിട്ടുണ്ട്. "നിങ്ങളെക്കൊണ്ട് എല്ലാ തിന്മയും കളവായി പറകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ.... നിങ്ങൾക്കു മുമ്പേയുണ്ടായിരുന്ന പ്രവാചകന്മാരെയും അവർ അങ്ങനെ തന്നെ ഉപദ്രവിച്ചുവല്ലോ"

**2) ഇരുവരും ശാരീരികമായ പീഡനവും ക്ലേശവും അനുഭവിച്ചവർ:** പൗലോസ് അപ്പോസ്തോലൻ തനിക്കു നേരിട്ട പീഡനങ്ങളുടെയും കഷ്ടങ്ങളുടെയും ഒരു പട്ടിക തന്നെ നിരത്തുന്നുണ്ട്. 2 കൊരി 6:4-10; 11:23-29 അത് ആരുടെയും സഹതാപം പിടിച്ചു പറ്റുന്നതിനോ, "രക്തസാക്ഷിത്വ സ്ഥാനം" അവകാശപ്പെടുന്നതിനോ അല്ല. ക്രിസ്തുവിനുവേണ്ടിയും അവിടുത്തെ സുവിശേഷത്തിനുവേണ്ടിയും കഷ്ടതയനുഭവിക്കുന്ന കാര്യത്തിൽ താൻ ആരുടെയും പിമ്പിലല്ല എന്നു വ്യക്തമാക്കുവാൻ വേണ്ടിയാണ്. പീഡനങ്ങൾ തന്നെ ഭഗ്നാശനോ, പിന്മാറ്റക്കാരനോ ആക്കിയില്ല. "കഷ്ടങ്ങളിൽ പ്രശംസിക്കുന്നു" എന്നാണ് അപ്പോസ്തോലൻ പറഞ്ഞത്. ക്രിസ്തീയ സഭ പീഡനത്തിൽക്കൂടിയാണ് വളർന്നിട്ടുള്ളത്.

വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതം എരിതീയുടെ നടുവിൽ എന്നപോലെ ആയിരുന്നു. ആദ്യം അദ്ദേഹത്തിന്റെ സഹായികളെയും വിശ്വസ്തമിത്രങ്ങളെയും ഉപദ്രവിക്കുക; പിന്നീട് അദ്ദേഹത്തെ നേരിട്ടും ഇതായിരുന്നു എതിരാളികളുടെ ശൈലി. ഇന്നു വാടക ഗുണ്ടകളെ കൊല നടത്തുവാൻ ഉപയോഗിക്കുന്നതുപോലെ അന്ന്, ചട്ടമ്പികളെക്കൊണ്ട് അദ്ദേഹത്തെ ഉപദ്രവിക്കുക എന്നതായിരുന്നു പരിപാടി. അദ്ദേഹം കിടക്കുന്ന മുറിയുടെ ജനലലിൽക്കൂടി അകത്തു കടന്നു വക വരുത്തുവാൻ പദ്ധതിയിട്ടിരുന്നു. അപ്പോഴാണ് അദ്ദേഹത്തിനു സംരക്ഷണം നൽകുവാൻ "ആനപ്പാപ്പി" എന്നു വിളിച്ചിരുന്ന ആജാനുബാഹുവിനെ നിയമിച്ചത്. അയാളെ ദാരുണമായി വെട്ടിക്കൊല്ലുകയായിരുന്നു. തിരുമേനി ചാപ്പലിലേക്കു പോകുമ്പോൾ അദ്ദേഹത്തെ ആക്ഷേപിക്കുവാനും പുലഭ്യം പറയാനും ചിലർ നിയോഗിക്കപ്പെട്ടിരുന്നു. യാതൊരു പ്രകോപനവുമുണ്ടാക്കാതെ എല്ലാം സൗമ്യതയോടും ദീർഘക്ഷമയോടും സഹിക്കയായിരുന്നു അദ്ദേഹം ചെയ്തത്. പാത്രിയർക്കീസ് ബാവായിൽ നിന്നുള്ള മുടക്ക്, മാനസികമായി തളർത്തുമെന്ന് മറുപക്ഷം കണക്കുക്കൂട്ടി. അതോടൊപ്പം ഭീഷണികളും മറ്റു കുതന്ത്രങ്ങളും പ്രയോഗിച്ചു. ഇവയുടെ മുമ്പിൽ തളർന്നുപോകാതെ ഉൾക്കരുത്തോടെ പിടിച്ചു നില്ക്കാൻ കഴിഞ്ഞത് അദ്ദേഹത്തിന്റെ ആത്മീയ ശക്തിയും ധാർമ്മിക ധീരതയും കൊണ്ടാണ്.

**3) പൗലോസ് അപ്പോസ്തോലൻ ക്രിസ്തീയ സഭയെ, യഹൂദ ന്യായപ്രമാണത്തിന്റെ ചട്ടക്കൂട്ടിൽ നിന്നും അടിമത്വത്തിൽ നിന്നും വിടുവിക്കുവാൻ അക്ഷീണം യത്നിച്ചു.** അതു നിമിത്തമാണ് ഏറെ വിമർശനങ്ങളും എതിർപ്പുകളും നേരിടേണ്ടി വന്നത്. ക്രിസ്തുവിലുള്ള സ്വാതന്ത്ര്യം എന്നത് അദ്ദേഹത്തിന്റെ ഒരു മുഖ്യപ്രമേയമായിരുന്നു. ഗലാത്യ, റോമാ ലേഖനങ്ങളിൽ ആ വിഷയത്തെപ്പറ്റി വിശദമാക്കുന്നു. യഹൂദമതത്തിന്റെ ഒരനുബന്ധമായി ക്രിസ്തീയസഭയെ ആക്കിത്തീർക്കുവാൻ വലിയ നീക്കം ആദിമസഭയിൽ ഉണ്ടായിരുന്നു. ആ നീക്കത്തെ ശക്തിയുക്തം പരാജയപ്പെടുത്തി ക്രിസ്തീയ സ്വാതന്ത്ര്യമെന്ന ശ്രേഷ്ഠാനുഭവത്തിലേക്കു ജനങ്ങളെ ക്ഷണിക്കുകയായിരുന്നു.

വട്ടശ്ശേരിൽ തിരുമേനി, വിദേശാധിപത്യത്തിൽ നിന്നുള്ള മലങ്കരസഭയുടെ സ്വാതന്ത്ര്യം സംപ്രാപ്യമാക്കി. അതിനു പ്രധാനമായി രണ്ടു കാര്യങ്ങൾ വളരെ ദീർഘദൃഷ്ടിയോടെ അദ്ദേഹം പ്രാവർത്തികമാക്കി. സഭയുടെ സ്വയം ശീർഷകത്വം (autocephaly) സാധ്യമാക്കുവാൻ തക്കവണ്ണം മലങ്കരയിൽ കാതോലിക്കേറ്റു സ്ഥാപിതമാക്കി. പട്ടത്വം നില നിർത്തുവാൻ എന്നും വിദേശ മേലദ്ധ്യക്ഷന്മാരുടെ സഹായം നേടിക്കൊണ്ടിരുന്ന ചരിത്രമാണ് നമുക്ക് ഉണ്ടായിരുന്നത്. അതിനൊരന്ത്യം കുറിച്ചുകൊണ്ട് ഈ സഭയുടെ പരമാദ്ധ്യക്ഷനെ ഇവിടെത്തന്നെ അവരോധിക്കുവാൻ സാഹചര്യം ഉണ്ടാക്കി. "കാതോലിക്കാ" എന്ന സ്ഥാനത്തെ അന്നു പരിഹസിച്ചിരുന്നവർ ഇന്ന് ബദൽ കാതോലിക്കാമാരെ രംഗപ്രവേശം ചെയ്യിക്കുന്ന അവസ്ഥാ വിശേഷമാണ്. രണ്ടാമത് അദ്ദേഹം ചെയ്തത് മലങ്കരസഭയ്ക്ക് ഒരു ഭരണഘടന ആവിഷ്ക്കരിക്കുക എന്നതായിരുന്നു. അതിൽക്കൂടി സഭയുടെ സ്വയം ഭരണ വ്യവസ്ഥിതി (autonomy) നേടിയെടുത്തു. അദ്ദേഹം തന്നെ ഭരണഘടനയ്ക്ക് ചില രൂപവും ഭാവവും നൽകി. അതിലുപരിയായി ഒരു വിദഗ്ധ സമിതിയെ നിയോഗിക്കുകയും ചെയ്തു. പൗരസ്ത്യ ഓർത്തഡോക്സ് സഭക

ളുടെ തനിമയും സവിശേഷതയും സംരക്ഷിച്ചുകൊണ്ടും എപ്പിസ്ക്കോപ്പസിയും, ജനാധിപത്യ മൂല്യങ്ങളും നിലനിർത്തിക്കൊണ്ടും എഴുതിയുണ്ടാക്കിയ ഭരണഘടന പാസ്സാക്കുവാൻ കഴിഞ്ഞത് അദ്ദേഹത്തിന്റെ കാലശേഷം 1934–ൽ സമ്മേളിച്ച മലങ്കര അസോസിയേഷനിലാണ്. ഈ ഭരണഘടന സുപ്രീംകോടതി അംഗീകരിച്ചിട്ടുള്ളതാണ്. മലങ്കര ഓർത്തഡോക്സ് സഭയുടെ അംഗത്വം അവകാശപ്പെടുന്നവർ ഈ ഭരണഘടന അംഗീകരിക്കുവാൻ ബാധ്യസ്ഥരായിരുന്നു.

**4) പൗലോസ് ശ്ലീഹാ രണ്ടാം നിര നേതൃത്വത്തെ വാർത്തെടുക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചു.** അങ്ങനെ വളർത്തി സഭയുടെ നേതൃത്വ നിരയിലേക്കു കൊണ്ടുവന്ന രണ്ടു പേരാണ് തീമോത്തിയോസും തീത്തോസും.അവർക്കു കൈവയ്പു നൽകി രണ്ടു സഭകളുടെ ചുമതല ഭരമേല്പിച്ചു; തീമോത്തിയോസിനെ എഫേസോസിലും, തീത്തോസിനെ ക്രേത്തയിലും. പൗലോസു ചില കത്തുകൾ അയയ്ക്കുമ്പോൾ അതു തന്റെയും തീമോത്തിയോസിന്റെ പേരിൽ ആയിരുന്നു എന്നു കാണാം. അത്രമാത്രം സ്ഥാനവും അംഗീകാരവും പ്രാമുഖ്യവും തീമോത്തിയോസിനു നൽകി. മാത്രമല്ല സഭയെ നയിക്കേണ്ടതെങ്ങനെ എന്നു വെളിപ്പെടുത്തുന്ന രൂപരേഖ, അവർക്കുള്ള കത്തുകളിൽക്കൂടി നൽകി.

ഇത്തരത്തിലുള്ള നേതൃത്വഗുണം വട്ടശ്ശേരിൽ തിരുമേനിയിലും കാണാം. അദ്ദേഹത്തിന്റെ ശേഷം സഭയ്ക്കു നേതൃത്വം നൽകുവാനും സഭയെ ശരിയായ പാതയിൽ നയിക്കുവാനും കഴിയത്തക്ക ചിലരെ അദ്ദേഹം കണ്ടെത്തി പരിശീലിപ്പിച്ചു. എം.എ. വരെ പഠിപ്പിച്ച്, ആശ്രമ പ്രസ്ഥാനം വളർത്തിയെടുക്കാൻ പ്രോത്സാഹനം നൽകി സഭാ നേതൃത്വത്തിലേക്കു ഉയർത്തിക്കൊണ്ടുവന്ന ആളായിരുന്നു എം.എ. മെത്രാൻ എന്നറിയപ്പെട്ടിരുന്ന ബഥനിയുടെ മാർ ഈവാനിയോസ്. അദ്ദേഹം മോഹിച്ച സ്ഥാനം ലഭിക്കാത്തതുകൊണ്ടോ സഭാ നേതൃത്വത്തോടുള്ള വിയോജിപ്പുകൊണ്ടോ എന്തായാലും ഈ സഭവിട്ട് റോമാ സഭയെ ആശ്ലേഷിച്ചു. ആ സംഭവം വട്ടശ്ശേരിൽ തിരുമേനിക്ക് ചങ്കിൽ കത്തിയിറക്കുന്ന അനുഭവമായിരുന്നു. പക്ഷേ ആ ധിഷണാശാലി നിരാശനാകാതെ മറ്റൊരു എം.എ. ക്കാരനെ കണ്ടെത്തി സഭാ നേതൃത്വത്തിൽ അവരോധിച്ചു. അദ്ദേഹമാണ് പുത്തൻകാവിൽ കൊച്ചുതിരുമേനി എന്നറിയപ്പെട്ടിരുന്ന ഗീവർഗീസ് മാർ പീലക്സീനോസ്. അദ്ദേഹം സഭയ്ക്ക് നൽകിയിട്ടുള്ള സംഭാവനകൾ വൈപുല്യമാർന്നവയാണ്. വിദ്യാഭ്യാസം, മിഷൻ, ഭരണ സംവിധാനം, വിശ്വാസ സംരക്ഷണം എന്നീ മേഖലകളിലെല്ലാം തന്നെ അവിസ്മരണീയങ്ങളായ നേട്ടങ്ങൾ കൈവരുത്തി. അദ്ദേഹം വട്ടശ്ശേരിൽ തിരുമേനിയെ എത്രയും ആദരവോടുകൂടി മാത്രമേ അനുസ്മരിക്കുമായിരുന്നുള്ളൂ.

**5) പൗലോസ് ശ്ലീഹാ തന്റെ കത്തുകളിൽക്കൂടി വിശ്വാസം ഉറപ്പിക്കുകയും, പഠിപ്പിക്കുകയും ചെയ്തു.** പുതിയ നിയമത്തിൽ പൗലോസിന്റെ കത്തുകൾക്കുള്ള പ്രാധാന്യം സാധാരണക്കാരനായ വായനക്കാരനുപോലും ബോധ്യമാക്കുന്നതാണ്. തന്റെ പ്രബോധനങ്ങളെക്കാൾ അധികം ക്രിസ്തീയ സഭയ്ക്ക് പ്രയോജകീഭവിച്ചത് അദ്ദേഹത്തിന്റെ കൃതികളായ കത്തുകളാണ്.

വട്ടശ്ശേരിൽ തിരുമേനി ജീവിച്ചിരുന്നത് ഇരുപതാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിലായിരുന്നു എന്നോർക്കണം. അദ്ദേഹത്തിന് ആധുനികങ്ങളായ വേദശാസ്ത്രഗ്രന്ഥങ്ങളോ ചിന്താധാരകളോ ഒന്നും പ്രാപ്യമായിരുന്നില്ല. സുറിയാനി ഭാഷയിൽ ലഭ്യമായ കൃതികളും ആരാധനാ ക്രമങ്ങളും വിശുദ്ധ വേദപുസ്തകവും മാത്രമേ പാരായണത്തിനോ പഠനത്തിനോ ലഭ്യമായിരുന്നുള്ളൂ. വളരെ നേർമ്മയുള്ള മനസ്സും, വസ്തുതകൾ വിശകലനം ചെയ്തു പൊരുൾ കണ്ടെത്തുവാനുള്ള ആത്മീയ ഉൾക്കാഴ്ചയും അദ്ദേഹത്തിനു കൈമുതലായിട്ടുണ്ടായിരുന്നു. വ്യവഹാരത്തിന്റെ നീർച്ചുഴിയിൽ അകപ്പെട്ട് നട്ടം തിരിയേണ്ടി വന്നതിനാൽ അധികമായൊന്നും എഴുതുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. എങ്കിലും മലങ്കരസഭാമക്കൾ എക്കാലത്തേയ്ക്കും ഓർത്തിരിക്കുവാൻ തക്കവണ്ണം, കൃംതാ നമസ്ക്കാരവും കുർബ്ബാനക്രമവും മലയാളത്തിൽ പരിഭാഷപ്പെടുത്തുന്നതിൽ സുപ്രധാന പങ്കു വഹിച്ചു. സഭയുടെ വിശ്വാസ സത്യങ്ങൾ എന്തെന്ന് എത്രയും സംക്ഷിപ്തമായും, ആധികാരികമായും പ്രതിപാദിക്കുന്ന "മതോപദേശസാരങ്ങൾ" എന്ന ലഘുകൃതി അദ്ദേഹത്തിന്റെ സംഭാവനയാണ്. ആ കൃതിയുടെ വൈശിഷ്ട്യത്തെപ്പറ്റി മാർത്തോമ്മാ സഭയിലെ ഒരു പ്രമുഖനേതാവും, ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളേജ് പ്രിൻസിപ്പലുമായിരുന്ന പ്രൊഫ. സി. പി. മാത്യു പ്രശംസിച്ചു പറയുന്നത് ഞാൻ കേട്ടിട്ടുള്ളതാണ്. പഴയതലമുറയിൽ അതു സൺഡേസ്ക്കൂൾ പാഠപ്പുസ്തകമായിരുന്നു. ഇപ്പോൾ എം.ജി.ഒ.സി.എസ്.എം. ആ പുസ്തകം പുനഃപ്രസിദ്ധീകരണം ചെയ്തിട്ടുണ്ട്.

"നിത്യാക്ഷരങ്ങൾ" എന്ന പേരിൽ ഇസഡ് എം. പാറേട്ട് രചിച്ചിട്ടുള്ള കൃതി വായിക്കുമ്പോഴാണ് വട്ടശ്ശേരിൽ തിരുമേനിയുടെ യുക്തിഭദ്രവും, ബൗദ്ധിക നിറവുള്ളതുമായ വീക്ഷണങ്ങളും വിശകലനങ്ങളും മനസ്സിലാക്കുന്നത്. ഒരു കാലത്ത് വട്ടശ്ശേരിൽ തിരുമേനിയുടെ വിമർശകനും അദ്ദേഹത്തോട് വൈരുദ്ധ്യത്തിൽ കഴിഞ്ഞവനുമായിരുന്ന ഫാ. ഡോ. വി. സി. സാമുവേൽ തിരുമേനിയെപ്പറ്റി വസ്തുനിഷ്ഠമായി പഠിക്കുകയും, ഗവേഷണം നടത്തുകയും ചെയ്തപ്പോൾ, തിരുമേനിയുടെ ഒരു ആരാധകനായി മാറി. അങ്ങനെ എഴുതിയിട്ടുള്ള പ്രൗഢവും, പ്രസിദ്ധവുമായ കൃതിയാണ്, "Truth Triumphs" എന്നുള്ളത്.

ഇവിടെ പരാമർശിക്കപ്പെട്ട രണ്ടു പിതാക്കന്മാരും രണ്ടു തലമുറയിൽപ്പെട്ടവർ, അന്തരങ്ങൾ അവർ തമ്മിൽ ഏറെയുണ്ടെന്നും അംഗീകരിക്കുന്നു. എങ്കിലും ചില സമാനതകൾ കണ്ടെത്താനുള്ള ശ്രമത്തിൽ ഇരുവരോടുമുള്ള ആദരവും കൃതജ്ഞതയും വർദ്ധിക്കുവാൻ ഇടയാകുമെന്നു പ്രതീക്ഷിക്കുന്നു. ■

Article

Mathai Mampallil



# THE SUN OF THE CHURCH

St Dionysius of Vattasseril is the second proclaimed Saint of India. He was Malankara Metropolitan of the Indian Orthodox Church from 1909 to 1934. He was one of the greatest fathers of the Malankara Orthodox Syrian Church, and was known as the 'Malankara Sabha Bhasuran' or 'the Sun of the Church'.

Mar Dionysius had to suffer great agony because he resisted the attempts of the Patriarch of Antioch, Mar Abdullah, to interfere in the freedom of the Indian Church during his visit to India from 1909 to 1911. The Patriarch desired to have ownership of the properties of the Malankara Church. Mar Dionysius did not comply with the demand of the Patriarch and did not submit registered deed of transfer of properties. Mar Dionysius had utmost respect for the Patriarch, but he had greater love for the Malankara Church. He refused to surrender temporal powers of the Malankara . Church to the Patriarch. The Patriarch 'excommunicated' him from the Church on 08.06.1911 and this set in a period of long litigation in the Church. The action of the Patriarch shocked most of the community's fair minded members. They supported the Metropolitan and with him sought ways and means of meeting the crisis. The Sabha Managing Committee Meeting at Kottayam on 27.06.1911 and the Malankara Association Meeting on 07.09.1911 resolved to stand by the Metropolitan Mar Dionysius against the action of the Patriarch and decided that the 'excommunication' issued by the latter was against natural justice and Church canons and hence not applicable. It is to be noted that the Royal Court of Appeal in 1889 had decreed that the Patriarch of Antioch has no

> With great efforts Mar Dionysius got established the Catholicate of the East in India in 1912, being equal in rank to the Patriarchate of Antioch in all ecclesiastical, spiritual and temporal affairs of the Church.

temporal powers over the Malankara Church. The life of the Metropolitan was under constant danger.

The Malankara Church was split into two groups, one supporting the Metropolitan and the other supporting the Patriarch. On the one hand, he had to face Patriarch Abdullah's insatiable personal ambition to gain full control over the administration of the Church and its properties. On the other hand, he had to contend with the open hostility of his two co-trustees who were willing to accept the most unreasonable demands of the Patriarch. The excommunication did not have proper reason and was against canonical rules. The senior Patriarch of Antioch H.H.Abdul Messiah invalidated the excommunication by Patriarch Abdullah, by a Kalpana dated .17-08-1911 and directed that the Malankara Church should ignore the so-called excommunication.

With great efforts Mar Dionysius got established the Catholicate of the East in India in 1912, being equal in rank to that of Patriarchate of Antioch in all ecclesiastical, spiritual and temporal affairs of the Church. The post of Patriarchate of Antioch and Catholicate of the East is one of mutual respect and co-existence. The Catholicose of the Orthodox Church enjoys apostolic succession. He guides the destiny of the Church in unison with the Holy Synod. This status was gained for the Catholicose through the invincible personality of Vattasseril Mar Dionysius. During his reign as Malankara Metro-politan, there were three Primates ruling the Church as Catholicose of the East (H.H. Baselios Paulose-I - 1912-13, H. H. Baselios Geevarghese-I - 1925-28 and H.H. Baselios Geevarghese-II- 1929 onwards). It was during the time of Mar Dionysius that the process of making a constitution for the Church started and the constitution was finally adopted in 1934.

The ruling passion in the life of Mar Dionysius was liberation of the Churh from foreign hands. After prolonged legal battle, he won the independence of the Church. In this he compares well with foremost-freedom fighters of India. The history of Orthodox Church in India would have taken a different turn, if it had not been blessed with such a shepherd as Mar Dionysius.

Mar Dionysius was an able administrator, a benevolent father and a great theologian. His achievements are innumerable in the fields of education, building hostels, mission work, work for outside Kerala Mission, etc. The first Malankara Orthodox Church outside Kerala was started in October, 1916 at Madras (Chennai) by Mar Dionysius. In 1921, His Grace started M.D. Seminary Hostel at Kottayam, later a centre for students' movement. His Grace started many Educational institutions at different places in Kerala. These schools are known as M.D. Schools. Amidst his church administration and legal battles, His Grace took special care in teaching theological students and deacons at Kottayam and Parumala Seminary. As a Seminary teacher, he contributed immensely to Church literature. He brought out two books, including 'The Basic Doctrines' (Mathopadesha-sarangal) of the Church and published a prayer book and Service book of Holy Qurbana. In 1923, His Grace travelled to Mardin in Turkey and met the Patriarch for peace in the Church. In 1924, it was with the blessings of His Grace that the Society of the Servants of the Cross (Sleebadasa Samuham) started. It was in 1933 that His Grace founded Marthamariyam Samajam in the Church for the spiritual, social and cultural progress of the ladies.

Mar Dionysius was a saintly personality, a prelate with ecumenical vision. He knew his Lord and his faith. He knew his people and his church. He knew the truth and he fought for the triumph of truth. He loved not only his flock, he loved all sections of people. Mar Dionysius was the gre atest defender of the Orthodox spirit in modern times. It was the good fortune of the Church that it had the dedicated service of such an august personality to defend its culture, independence and faith.

His Grace left for heavenly abode on 23rd February, 1934. He was entombed at Old Seminary, Kottayam on 24th February. During his earthly life itself, he was a living saint. Through his intercession, prayers and requests were answered and many miracles are still taking place. He was proclaimed a Saint by the Holy Episcopal Synod of the Malankara Church on 23rd February, 2003. ■

## *For Favours Received*



ഒരു വിശ്വാസി, അട്ടച്ചാക്കൽ







ഒരു വിശ്വാസി, കരുനാഗപ്പള്ളി

ഫാ. ഡോ. ജോൺ പണിക്കർ

# തൃക്കുന്നത്തു സെമിനാരി സംഭവം : ചില വീണ്ടുവിചാരങ്ങൾ

**2008** ജനുവരി 25-ന് പ. കാതോലിക്കാ ബാവാതിരുമേനിയും അഭിവന്ദ്യ ശ്രേഷ്ഠ നിയുക്ത ബാവാതിരുമേനിയും സഭയിലെ മെത്രാപ്പോലീത്തന്മാരും വൈദികരും സഭാസ്ഥാനികളുമടക്കമുള്ള വിശ്വാസികളുടെ സംഘം മലങ്കരസഭയുടെ അങ്കമാലി ഭദ്രാസന കേന്ദ്രത്തിൽ താമസിച്ചുകൊണ്ട് അരമനപ്പള്ളി സംരക്ഷിക്കുവാനും അവിടെ കബറടങ്ങിയിരിക്കുന്ന പിതാക്കന്മാരുടെ ഓർമ്മ ആഘോഷിക്കുവാനും യത്നിച്ചത് സഭയുടെ കൊമ്പുയരുന്നതിന് കാരണമായി. അതിനു നേതൃത്വം നൽകിയ പ. ബാവാതിരുമേനിയെയും അഭിവന്ദ്യ മെത്രാപ്പോലീത്തന്മാരെയും വൈദിക ട്രസ്റ്റിയെയും അസ്സോയിയേഷൻ സെക്രട്ടറിയെയും വൈദികരെയും അൽമായ പ്രമുഖരെയും ഒക്കെ സഭാമക്കൾ നിറഞ്ഞ സനേഹത്തോടെ ദൈവസന്നിധിയിൽ സമർപ്പിക്കുന്നു.

കുഞ്ഞാടുവേഷം ധരിച്ച ചെന്നായ്ക്കളുടെ സ്വഭാവത്തിൽ 'ഭക്തി' മൂത്തിരിക്കുന്ന വിഘടിതരുടെ കുതന്ത്രങ്ങൾക്കും ഭീഷണികൾക്കും വഴങ്ങി നാടുഭരിക്കുന്ന നീതികെട്ട വിപ്ലവ സർക്കാരിൽ നിന്ന് പ്രതീക്ഷിച്ചത് തന്നെയാണ് തൃക്കുന്നത്തു സംഭവിച്ചത്. അതുകൊണ്ടു തന്നെ ഇതു സഭയുടെ പരാജയമായി കരുതാതെ നന്മയുടെ തോൽവിയും തിന്മയുടെ വിജയവുമായി കരുതുന്നതാകും കൂടുതൽ ശരി.

പണത്തിനും ഭീഷണിക്കും കുതന്ത്രങ്ങൾക്കും വഴങ്ങി വോട്ടു ലാഭത്തിനുവേണ്ടി മാത്രം ഭരിക്കുന്ന സർക്കാരുകൾ കേരളത്തിൽ വാഴുന്നിടത്തോളം കാലം നീതി നടപ്പാക്കികിട്ടും എന്ന് മലങ്കരസഭ സ്വപ്നം കാണുന്നതാണ് തെറ്റ്. കപടതയും വഞ്ചനയും ധിക്കാരവും മുന്തിനിൽക്കുന്ന സർക്കാരിനെ പിൻതാങ്ങുന്ന ഭരണകക്ഷിയിലും ക്രീയാത്മക പ്രതികരണം നടത്തുന്നു എന്ന് സ്വയം കീർത്തിക്കുന്ന പ്രതിപക്ഷ കക്ഷിയിലും മലങ്കരസഭാംഗങ്ങളും മലങ്കര സഭാമക്കളുടെ നിർണ്ണായക വോട്ടുകൊണ്ട് കയറിപ്പറ്റിയവരുമായ പലരുണ്ട്. ഒരു സഭാതലവനെയും മെത്രാപ്പോലീത്തന്മാരെയും വൈദികരെയും ബന്ദികളാക്കിയിട്ട് വിഘടിതരെ സ്നേഹത്തോടെ ക്ഷണിച്ച് സഭയുടെ അരമനപ്പള്ളിയിൽ കയറി നിയമം ലംഘിച്ച മുഖ്യമന്ത്രിയുടെ ഹീന നടപടിയ്ക്കെതിരെ ഒരു അഭിപ്രായം പറയുവാൻ പോലും ഇക്കൂട്ടർ തുനിഞ്ഞില്ല എന്നത് വിഷയത്തിന്റെ മറുവശം. എങ്ങനെയായാലും ഓർത്തഡോക്സുകാരുടെ വോട്ടുകിട്ടും! മറുപക്ഷം അങ്ങനെയല്ലല്ലോ!

തൃക്കുന്നത്തുസെമിനാരിയും സഭയിലെ പള്ളികളും സ്ഥാപനങ്ങളുമൊക്കെ സഭയുടെ പൊതുസ്വത്തുക്കൾ തന്നെയാണ്. അവിടെയൊക്കെ പ്രവേശിക്കുവാനും ആരാധന നടത്തുവാനും പൂർണ്ണമായ അവകാശമുള്ളത് മലങ്കര സഭയുടെ പ്രധാനമേലദ്ധ്യക്ഷനായ പരിശുദ്ധ കാതോലിക്കാബാവായ്ക്കും അദ്ദേഹത്തോടൊപ്പമുള്ള മെത്രാപ്പോലീത്തന്മാർക്കും വൈദികർക്കും വിശ്വാസികൾക്കും മാത്രമാണ്.




ഭാരതത്തിലെ നീതിന്യായ കോടതികൾ വളരെ വ്യക്തമായും സുശക്തമായും ഉറപ്പിച്ചു നൽകിയിരിക്കുന്ന അധികാരവും അവകാശവുമാണത്. സഭയിൽ വിഘടനം ഉണ്ടാക്കി പുറത്തായിരിക്കുന്ന ശ്രേഷ്ഠ കാതോലിക്കായ്ക്കും കൂട്ടുകാർക്കും തൃക്കുന്നത്തു സെമിനാരിയിൽ മാത്രമല്ല സഭയുടെ ഒരു പള്ളിയിലും പ്രവേശിക്കുവാൻ അനുവാദമില്ലെന്ന് കോടതികൾ പലതവണ വ്യക്തമാക്കിയിട്ടും അതു ലംഘിക്കുവാൻ അവരെ സഹായിച്ചു കൊണ്ടിരിക്കുന്ന നെറികെട്ട നടപടികളോട് സത്യസഭയുടെ മക്കൾ എങ്ങനെയാണ് പ്രതികരിക്കേണ്ടത്?

കോടതിവിധികൾ അനുകൂലമാണെങ്കിലും സർക്കാർ അവ നടപ്പിലാക്കുവാൻ തയ്യാറാകാത്തതുകൊണ്ട് തൃക്കുന്നത്തു സെമിനാരിയുടെ അരമനപ്പള്ളി ഉൾപ്പെടെയുള്ള പ്രശ്നബാധിത പള്ളികളിൽ പ്രവേശിച്ച് ആരാധന നടത്തുവാൻ പറ്റാത്ത യഥാർത്ഥ അവകാശികൾ ഇപ്പോഴും പുറത്തു

*ശേഷം 14-ാം പേജിൽ*

ഫാ. ഇലവുക്കാട്ട്
ഗീവർഗീസ് റമ്പാൻ

### തൃക്കുന്നത്തു സെമിനാരി സംഭവം :

# ഇത് വിധി ലംഘനം.

## ഇനി ചില ചോദ്യങ്ങൾ

**144 പ്രഖ്യാപിച്ചത് ആർക്കുവേണ്ടി?**

24-01-2008-ൽ തൃക്കുന്നത്തു സെമിനാരിക്ക് ഒരു മൈൽ ചുറ്റളവിൽ 144 പ്രഖ്യാപിച്ച് ജില്ലാ കളക്ടറും പോലീസും ഉപരോധം നടപ്പാക്കിയതിനാൽ മലങ്കര ഓർത്തഡോക്സ് വിശ്വാസികൾക്ക് സെമിനാരിയിലേക്ക് പ്രവേശിക്കുന്നതിനുള്ള അനുമതി നിഷേധിക്കപ്പെട്ടു. രാവിലെ 11 മണിവരെ ബിഷപ്പുമാരേയും വൈദികരേയും അകത്തു പ്രവേശിക്കാൻ അനുവദിച്ചു എങ്കിലും അതിനുശേഷം അതിനും അനുമതി നിഷേധിച്ചു. തൃക്കുന്നത്തു പട്ടണം മുഴുവനും പോലീസ് സാന്നിദ്ധ്യം കൊണ്ട് നിറഞ്ഞുനിന്നിരുന്നു. പള്ളി കോമ്പൗണ്ടിലും പോലീസ് ഉദ്യോഗസ്ഥന്മാരും 200-ൽ കൂടുതൽ പോലീസുകാരും എല്ലാ സന്നാഹങ്ങളോടും കൂടെ അണി നിന്നിരുന്നു. സുപ്രീം കോർട്ട് വിധിക്ക് വിപരീതമായി ഒരു നിമിഷം ശ്രേഷ്ഠ കാതോലിക്കാ തോമസ് പ്രഥമനെ കബറിടത്തിലേക്ക് കയറ്റുന്നതിന് സർക്കാർ എത്രലക്ഷം രൂപയുടെ ചെലവുകളും പോലീസ് പടയുടെ ഹ്യൂമൻ റിസോർസും സമയവും വൃഥാ ചെലവഴിക്കേണ്ടി വന്നു എന്നു ചിന്തിക്കേണ്ടതാണ്. സർക്കാരും ജില്ലാ കളക്ടറും പോലീസ് ഉദ്യോഗസ്ഥന്മാരും നിയമം ലംഘിച്ച് പാത്രിയർക്കാ വിഭാഗത്തെ പരോക്ഷമായി സഹായിക്കുകയായിരുന്നു.

തൃക്കുന്നത്തു സെമിനാരിക്കു ചുറ്റും 144 പ്രഖ്യാപിച്ചു എങ്കിലും, ഇത് ബാധിച്ചത് ഓർത്തഡോക്സ് സഭാംഗങ്ങളെ മാത്രമായിരുന്നു എന്നുള്ളത് പകൽപോലെ വ്യക്തമാണ്. പാത്രിയർക്കീസ് കൂട്ടർക്ക് മതിലിനോടു ചേർന്നുള്ള കുരിശും തൊട്ടിയുടെ ഭാഗത്ത് പന്തൽകെട്ടി പ്രാർത്ഥന യജ്ഞം നടത്തിയത് കുറ്റമറ്റതായിട്ടാണ് സർക്കാരും മാദ്ധ്യമങ്ങളും വീക്ഷിച്ചത്. 144 പ്രഖ്യാപിച്ചിടത്ത് പാത്രിയർക്കാ വിശ്വാസികളെ കൂട്ടമായി കയറ്റുകയും വൈകിട്ട് 8.45 ആയപ്പോൾ എംഎൽ. എ. റ്റി. യു. കുരുവിളയുടേയും തമ്പു തോലന്റേയും മറ്റും അകമ്പടിയോടു കൂടെ തോമസ് പ്രഥമനേയും മറ്റ് ആറ് ബിഷപ്പുമാരേയും ഇന്നോവാ വാഹനത്തിൽ കബറിലേക്ക് ആനയിച്ചതിന്റേയും നീതി എന്തായിരുന്നു എന്ന് സർക്കാരിനോടും, ജില്ലാ കളക്ടറിനോടും, പോലീസ് ഉദ്യോഗസ്ഥന്മാരോടും ഒരു തുറന്ന ചോദ്യമായി ഇവിടെ ഉന്നയിക്കുന്നത് സാമാന്യചിന്തയ്ക്ക് ഉചിതമാണെന്ന് കരുതുന്നു. 144 പ്രഖ്യാപിച്ച സർക്കാരിന്റെ ഇടപെടൽ വിരോധാഭാസമായി മാത്രമേ കാണാൻ കഴിയൂ. ആലുവ തൃക്കുന്നത്തു സെമിനാരിയ്ക്ക് അടുത്തുള്ളവർ അല്ല പാത്രിയർക്ക പക്ഷത്ത് തടിച്ചുകൂടിയത് പിന്നെയോ, പല സ്ഥലങ്ങളിൽ നിന്നു വന്ന പദയാത്രക്കാരായിരുന്നു.

**കെട്ടിയിട്ട് അടിക്കുന്നതിന്റെ ധാർമ്മികത എന്ത്?**

അധികാരത്തിൽ ഇരിക്കുന്നവരുടെ ധ്യാഷ്ഠ്യ ഭാവമാണ് തൃക്കുന്നത്തുസെമിനാരിയിൽ നടമാടിയത്. ന്യൂനപക്ഷത്തിന്റെ സ്വാതന്ത്ര്യത്തേയും അവകാശത്തേയും, നീതിന്യായ കോടതിവിധിയേയും മുഷ്ടികൊണ്ടും, മസ്സിൽ പവ്വർ കൊണ്ടും ഇല്ലാതാക്കുന്ന ഒരു സമീപനമാണ് അധികാരികളുടെ പക്ഷത്തുനിന്നും പ്രകടമായത്. നിരപരാധികൾക്ക് നീതി നിഷേധിക്കപ്പെടുന്ന ഒരു കാലഘട്ടത്തിലാണ് ന്യൂനപക്ഷങ്ങൾ ഇന്ന് കേരളത്തിൽ കഴിയുന്നത്. സ്വർഗ്ഗത്തിൽ പോകുമ്പോഴും തോമസ് പ്രഥമൻ പോലീസ് പടയേയുടേയും, റ്റി. യു. കുരുവിളയുടേയും, ജില്ലാ കളക്ടറുടേയും സ്ഥലം എം.എൽ.എ.യുടേയും അകമ്പടിയോടുകൂടെ ഇന്നോവായിൽ ആയിരിക്കും കടന്നു ചെല്ലുന്നത് എന്ന് ചിന്തിച്ചുപോവുകയാണ്. പൗലോസ് ശ്ലീഹാ ഗലാത്യരെ അറിയിക്കുന്നത് ചെല പ്രത്യേക സ്വഭാവമുള്ളവൻ അവിടേയ്ക്ക് ചെല്ലുകയില്ല എന്നാണ് (4:17-21). അവിടെ ഇങ്ങനെയുള്ള സഭാഭക്തന്മാരെ ആവശ്യമില്ല എന്നാണ് വേദം പഠിപ്പിക്കുന്നത്.

**ഭരണകർത്താക്കൾ ആരാണ്? പൊതുതാല്പര്യങ്ങളേയും ക്രമസമാധാനത്തേയും നിലനിർത്തേണ്ടതവരല്ലേ?**

തെരഞ്ഞെടുപ്പുകാലത്തിലും പാർട്ടിക്കുള്ളിലും സ്വാർത്ഥപരമായ മനോഭാവത്തോടെ പെരുമാറുമെങ്കിലും ഭരണകർത്താക്കളായി മാറുമ്പോൾ അവർ പൊതുവിന്റെ ആളുകളാണ്. അധികാരം അവരുടെ കയ്യിൽ ആയിരിക്കുമ്പോൾ ജനങ്ങൾക്ക് മുട്ടുവാനുള്ള വാതിൽ സർക്കാർ മാത്രമാണ്. അവിടെ സർക്കാർ ഏകപക്ഷീയമായി ആരോടെങ്കിലും അനുകൂലിച്ചാൽ അത് നീതി നിഷേധമായിട്ടേ പരിണമിക്കയുള്ളൂ. തൃക്കുന്നത്തു സെമിനാരിയിൽ നടന്നതും നീതി നിഷേധമായിരുന്നു, നല്കിയ വാഗ്ദാനങ്ങളുടെ ലംഘനമായിരുന്നു അവിടെ കണ്ടത്. ഓർത്തഡോക്സ് സഭയെ ആഭ്യന്തര വകുപ്പു മന്ത്രി അറിയിച്ചിരുന്നത് തോമസ് പ്രഥമനെയോ മറ്റേതൊരു പാത്രിയർക്കാ കാർമ്മികനേയോ തൃക്കുന്നത്തു സെമിനാരിയിൽ കയറ്റുകയില്ല എന്നായിരുന്നു. 2005-ലെ തീരുമാനമനുസരിച്ചുള്ള സ്റ്റാറ്റസ്കോ നിലനിർത്തും എന്നുറപ്പ് നൽകിയിരുന്നു. അതു ലംഘിച്ചതുകൊണ്ടാണ് ഓർത്തഡോക്സ് സഭ അറിയിച്ചത് "വിശ്വാസ വഞ്ചനയാണ് സർക്കാർ കാട്ടിയത്" എന്ന്.

**ശ്രേഷ്ഠ ബാവ തോമസ് പ്രഥമൻ കേസുള്ള പള്ളികളിൽ കയറാൻ പാടില്ല**

1955-ലെ വിധിയിലും തുടർന്നുള്ള

വിധികളിലും വ്യക്തമാക്കിയിട്ടുള്ള ഒരു ക്ലോസ്സാണിത്. എന്നാൽ അദ്ദേഹം ആഗ്രഹിക്കുന്നിടത്തെല്ലാം പോലീസ് സംരക്ഷണത്തോടെ കയറ്റുവാൻ സർക്കാർ സഹകരിക്കുന്നത് സർക്കാർ തന്നെ നീതിന്യായകോടതിയുടെ വിധിയെ മാനിക്കാത്തതുകൊണ്ടല്ലേ?. വേലിതന്നെ വിളതിന്നാൽ എന്തായിരിക്കും അനുഭവം? നീതി നടത്തിത്തരേണ്ടവരും, കോടതി വിധി നടപ്പിലാക്കിത്തരേണ്ടവരും, അതിനു വിപരീതമായി പ്രവർത്തിച്ചാൽ എന്താണ് ചെയ്യേണ്ടത്? സാമൂഹ്യ നീതിയെ ധ്വംസിക്കുന്നതുകൊണ്ടു സർക്കാരിന്റെ മുഖച്ഛായ വർദ്ധിപ്പിക്കുമെന്ന് കരുതുന്നുണ്ടോ? മലങ്കരസഭ ഈ പ്രതിസന്ധി ഘട്ടത്തിൽ എന്താണ് ചെയ്യേണ്ടത്-തെരുവിൽ ഇറങ്ങണമെന്നാണോ സർക്കാർ ആഗ്രഹിക്കുന്നത്?

### മാദ്ധ്യമങ്ങൾ അമിത പ്രാധാന്യം നൽകിയ വാർത്ത

25-01-2008-ൽ തൃക്കുന്നത്തു സെമിനാരി ശ്രേഷ്ഠ ബാവയുടെ നേതൃത്വത്തിൽ ധൂപപ്രാർത്ഥന നടത്തി എന്നത് പച്ചകള്ളമല്ലേ? സന്നിഹിതരായ വൈദികരുടേയും മറ്റും പ്രതിഷേധമൂലം കുക്കിലിയോൻ മാത്രം ചൊല്ലി ഒരു നിമിഷം കൊണ്ട് കബർ ചുറ്റി തോമസ് പ്രഥമനും അനുയായികളും സ്ഥലം വിട്ടു എന്നത് ദൃക്സാക്ഷികൾ എല്ലാം ഒരേസ്വരത്തിൽ പറഞ്ഞതാണ്. എന്നാൽ മാദ്ധ്യമങ്ങൾ സത്യം സത്യമായി നടന്ന കാര്യങ്ങൾ രേഖപ്പെടുത്താത്തിലും ഓർത്തഡോക്സ് സഭയ്ക്ക് ഖേദമുണ്ട്. കൂടാതെ 7.30 മുതൽ പല മാദ്ധ്യമങ്ങളിൽ റ്റി. വി. ഫ്ളാഷ് ന്യൂസ് കാണിച്ചത് തോമസ് പ്രഥമൻ തൃക്കുന്നത്തു സെമിനാരിയിൽ കയറി എന്നായിരുന്നു. യഥാർത്ഥത്തിൽ അദ്ദേഹം 8.45-ന് മാത്രമാണ് ആ കോമ്പൗണ്ടിലേക്ക് ഇന്നോവയിൽ പോലീസ് സന്നാഹത്തോടെ ആനയിക്കപ്പെട്ടത്. ഇത് അറിയിക്കുന്നത് സർക്കാരിനൊപ്പം മാദ്ധ്യമങ്ങളും തോമസ് പ്രഥമനെ തൃക്കുന്നത്തു സെമിനാരിയിൽ കയറ്റുന്നതിന് ഉത്സാഹിച്ചു എന്നതാണ്. നല്ല ഒരു ന്യൂസ് വാല്യൂ ഉള്ള സംഭവമായി കണ്ടുകൊണ്ട് 100 കോപ്പികൾ കൂടി സർക്കുലേഷനിൽ വർദ്ധിച്ചു കാണും. അല്ലെങ്കിൽ തൃക്കുന്നത്തു സെമിനാരി കേന്ദ്രമാക്കി ഒരു എഡീഷൻ തുടങ്ങാം എന്നുള്ള വ്യാമോഹമായിരിക്കാം എന്ന് കരുതുന്നു.

സർക്കാരും മാദ്ധ്യമങ്ങളും ഒന്നിച്ചു ഈ സംഭവത്തെ പ്രോത്സാഹിപ്പിച്ചു എന്നും അതിനുള്ള ഹോം വർക്ക് വളരെ നേരത്തെ തന്നെ ചെയ്തുകഴിഞ്ഞിരുന്നുവെന്നുമാണ് മനസ്സിലാക്കേണ്ടത്. അങ്ങനെയുള്ള സന്ദർഭത്തിൽ നീതിക്കുവേണ്ടി കരഞ്ഞാൽ അടിയല്ലാതെ മറ്റൊന്നും കിട്ടുകയില്ല എന്നതും സത്യമാണ്. അതുകൊണ്ടാണല്ലോ ഓർത്തഡോക്സ് സഭയുടെ ആവശ്യത്തെ സർക്കാർ നിർദ്ദയം നിഷേധിച്ച് എതിരാളികൾക്ക് എല്ലാ സ്വാതന്ത്ര്യവും നൽകി കോടതി വിധികളെ തന്നെ നിഷേധിച്ചും സ്റ്റാറ്റസ്കോയെ കാറ്റിൽ പറത്തിയതും ഒത്താശകൾ ഒരുക്കിക്കൊടുത്തതും പാത്രിയർക്കാ വിഭാഗത്തിന്റെ സ്വേച്ഛാധിപത്യത്തെ നടപ്പാക്കിയതും. ബാബു പോൾ ഐ.എ.എസിന്റെ അഭിപ്രായം റ്റി.വി.യിൽ പ്രദർശിച്ചവർ ഓർത്തഡോക്സ് സഭയിലെ ഏതെങ്കിലും ഒരു വ്യക്തിയുടെ അഭിപ്രായം കൂടി എന്തുകൊണ്ട് ആവശ്യപ്പെട്ടില്ല? ■

## ചില വീണ്ടു വിചാരങ്ങൾ.. *12-ാം പേജിൽ നിന്നു തുടർച്ച....*

നിൽക്കുകയാണെന്നത് കഥയിലെ മറ്റൊരു വിരോധാഭാസം. സർക്കാർ നടപ്പിലാക്കിതരേണ്ട നിയമം കൈയ്യിലെടുക്കരുത് എന്ന ശക്തമായ നിർദ്ദേശം നേതൃസ്ഥാനങ്ങളിൽ നിന്നുള്ളതുകൊണ്ടാണ് സഭാമക്കൾ സംയമനം പാലിക്കുന്നത്. പക്ഷേ അതിനെ ബലഹീനതയായി കണ്ടുകൊണ്ട് വിഘടിതരെ വഴിവിട്ടു സഹായിക്കുന്ന സർക്കാരിനോട് ക്രിയാത്മക പ്രതികരണം നടത്തേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. വ്യവസ്ഥാപിത മാർഗ്ഗങ്ങളെക്കുറിച്ച് സമയബന്ധിതമായി ആലോചിക്കുകയും ആലോചനയ്ക്കനുസരിച്ചുള്ള പ്രതികരണങ്ങൾ ഉണ്ടാവുകയും ചെയ്തില്ലെങ്കിൽ പൊതുജനത്തിന്റെ മുമ്പിൽ സഭ വീണ്ടും അവഹേളിക്കപ്പെടും.

സർക്കാരും രാഷ്ട്രീയ നേതാക്കളും സാഹിത്യ നായകന്മാരും മദ്ധ്യസ്ഥത ശ്രമിക്കുന്നവരുമൊക്കെ ആദ്യം ചെയ്യേണ്ട ഒരു കാര്യമുണ്ട്. കുറഞ്ഞ പക്ഷം 1995-നുശേഷം പുറപ്പെടുവിക്കപ്പെട്ട കോടതിവിധികളെങ്കിലും പഠിച്ച് നീതി ആരുടെ പക്ഷത്ത് എന്ന് വിളിച്ചുപറയുന്നതിനുള്ള മാന്യത കാണിക്കണം. ഏകപക്ഷീയമായി ആരെയൊക്കെയോ പ്രീതിപ്പെടുത്താനെന്ന വിധം എന്തെങ്കിലും ഒക്കെ മാധ്യമങ്ങളിലൂടെ പുറത്തുവിടുന്ന പ്രവണത അവസാനിപ്പിക്കണം. സത്യം ജയിച്ചു എന്ന ഉറപ്പ് മലങ്കരസഭാ മക്കൾക്ക് ലഭിച്ചാൽ വിഘടിതർക്ക് ആവശ്യമുള്ളതും അതിലധികവും നൽകുവാൻ സഭാമക്കൾ തയ്യാറായേക്കും.

മലങ്കരസഭയുടെ ശ്രദ്ധ അടിയന്തിരമായി തിരിയേണ്ട ഒരു വിഷയമുണ്ട്. സഭാവ്യവഹാരം സംബന്ധിച്ച് വ്യക്തമായ തീരുമാനങ്ങളോടും ധാരണകളോടും കൂടി സഭാകേന്ദ്രത്തിൽ നിന്നു തന്നെ സമയാസമയങ്ങളിൽ സഭാമക്കൾക്കറിയിപ്പുകൊടുക്കണം. ഓരോ വ്യക്തിയും അവരവരുടെ ഇഷ്ടങ്ങൾക്കനുസരിച്ച് വാർത്തകൾ സൃഷ്ടിച്ച് ജനങ്ങളുടെ ഇടയിൽ ചിന്താക്കുഴപ്പം ഉണ്ടാകുന്നത് കർശനമായി നിരോധിക്കണം. സഭയുടെ ശബ്ദം ഒന്നാകണമെങ്കിൽ ശബ്ദത്തിന്റെ ആധാരം ഒന്നുതന്നെയായിരിക്കണം. 'വാളെടുക്കുന്നവരൊക്കെ വെളിച്ചപ്പാടാകാൻ അനുവദിച്ചാൽ' നഷ്ടമാകുന്നത് ദൈവജനത്തിന്റെ ധാർമ്മികതയാണ്. സഭാനേതൃത്വത്തിൽ നിന്നു വരുന്ന ശബ്ദം അനുസരിക്കുന്ന വിശ്വാസ സമൂഹമാണ് സഭയിൽ ഇപ്പോഴും ഉള്ളത്. അനുസരിക്കാത്തവർ ആരെങ്കിലും ഉണ്ടെങ്കിൽ ഉചിതമായ നടപടികളിലൂടെ അവരെ നേരായ വഴിയിൽ നയിക്കാവുന്നതാണ്. സഭയിലെ വ്യവഹാരങ്ങളിലും അച്ചടക്കരാഹിത്യമുള്ള ആളുകളുടെ കുതന്ത്രങ്ങളിലും മനംനൊന്തു വിലപിക്കുന്ന വിശ്വാസികളുടെ ആഗ്രഹമായി ഈ അപേക്ഷയെ സ്വീകരിക്കുക. നന്മയുടെ ആത്യന്തിക വിജയത്തിനു വേണ്ടി കാത്തിരിക്കുന്നു! ■




# BIBLE  STUDY 57




ജോഷി ബി. ജോൺ, മണപ്പള്ളി

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | | 2 | 3 | | 4 | | | | 5 |
| | 6 | | 7 | | | | | 8 | |
| | | | | 9 | | 10 | 11 | | |
| | 12 | | | | | | | | |
| | | 13 | | | | 14 | | | |
| 15 | | 16 | | 17 | | | | | |
| | 18 | | 19 | 20 | | | | 21 | 22 |
| 23 | | | 24 | 25 | | | | | |
| | | 26 | | | 27 | | | | |
| | 28 | | | | | 29 | | | |

### വലത്തോട്ട്

1. ഭാര്യയും രണ്ടു പുത്രൻമാരുമായി മോവാബ് ദേശത്തു പരദേശിയായി പാർത്ത ബേത്‌ലഹേംകാരൻ (5)
4. ലോഹപ്പണികൾ സങ്കൽപിച്ചു ചെയ്യാൻ ആത്മാവിൽ ജ്ഞാനം ലഭിച്ചവൻ (4)
7. പതിനായിരം പേരിൽ അതിശ്രേഷ്ഠനായവന്റെ അധരങ്ങളിൽ നിന്നു പൊഴിയുന്നത് (5)
9. 'ആചാര്യവേല' എന്ന് അർത്ഥം (4)
11. 'എന്നെ വിട്ടുപോകൂ' ആര്? (3)
12. ചെമ്പ്-ഇരുമ്പ് ആയുധപണിയിൽ സമർത്ഥൻ (6)
13. യാക്കോബ് ദൂതനുമായി മല്ലുപിടിച്ച സ്ഥലം (4)
15. ഗിലെയാദിന്റെ മകനായ ന്യായാധിപൻ (4)
17. മീഖായുടെ ജന്മദേശം (6)
20. ജനത്തെ ശപിക്കാൻ ബിലെയാമിനെ വരുത്തിയവൻ (3)
23. വലിയൊരു ജാതിക്കു ജന്മം നൽകിയ ദാസി (3)
24. സിദെക്കിയാവിനെ തടവിലാക്കിയ ബാബേൽ രാജാവ് (7)
26. ഹോശേയ യിസ്രായേലിനു രാജാവാകുമ്പോൾ യെഹൂദയിലെ രാജാവ് (3)
27. ഗിദെയോൻ വെട്ടിക്കൊന്ന മിദ്യാന്യ രാജാക്കന്മാരിലൊരാൾ (3)
28. കെബാർ നദീതീരത്തുവച്ച് അരുളപ്പാടു ലഭിച്ച പ്രവാചകൻ (5)
29. വസ്ഥിക്കു പകരം രാജ്ഞിയായവൾ (4)

### താഴോട്ട്

1. ആസാഫിന്റെ മകൻ മെശേലെമ്യാവിന്റെ ഏറ്റവും ഇളയ മകൻ (6)
2. ഒരുവനു നൽകാമെന്നു തന്റെ പിതാവ് പറഞ്ഞിട്ട്, മറ്റൊരുവനു ഭാര്യയായി നൽകപ്പെട്ടവൾ (3)
3. 'സാമർത്ഥ്യമുള്ള ഭാര്യ'യെപ്പറ്റി പറഞ്ഞവൻ (4)
4. യെഹൂദാ നഗരങ്ങളിൽ ഉപദേശിപ്പാൻ യെഹോശാഫാത്ത് അയച്ച പ്രഭുക്കന്മാരിൽ ഒന്നാമൻ (5)
5. 'വിലാപവൃക്ഷം' എന്ന് അർത്ഥം; ഒരു കരുവേലകം (6)
6. ഈഖാബോദിന്റെ സഹോദരൻ (4)
8. കൊർന്നേല്യോസിന്റെ സൈന്യം (4)
10. യോശുവയുടെ പിതാവ് (2)
11. യോസേഫിന് ഫറവോൻ ഇട്ട പേര് (7)
14. ശണ്ഠയുടെ കിണറുകളിലൊന്ന് (3)
15. വേട്ടയിറച്ചിയിൽ രുചി പിടിച്ചിരുന്നവൻ (4)
16. മൂടുപടം ധരിച്ച് എനയീം പട്ടണത്തിന്റെ ഗോപുരത്തിൽ ഉപായത്തോടെ ഇരുന്നവൾ (3)
18. കനാൻദേശം ഒറ്റുനോക്കാൻ മോശ അയച്ച യിസാഖാർ ഗോത്ര പ്രഭു (3)
19. യിസ്രായേലിന്റെമേലുണ്ടായ ബാധയെ കുന്തത്താൽ നീക്കിയവൻ (4)
21. യെഹൂദരുടെ ഏറ്റവും പ്രധാന പെരുന്നാൾ (3)
22. ദമ്മേശെക്കിലെ പ്രധാന നദികളിലൊന്ന് (4)
25. നാഹോർ-മിൽക്കമാരുടെ ദ്വിതീയ പുത്രൻ (2)

**പദപ്രശ്നം-55 (ശരിയുത്തരം അയച്ചവർ)**

**വിജയി: 1. റാണി റെയ്ചൽ അലക്സാണ്ടർ, കുഴിമതിക്കാട് സെ. ജോർജ് ഇടവക, തിരുവനന്തപുരം മെത്രാസനം**

2. റെയ്ചൽ അലക്സാണ്ടർ, പുനെ; 3. ആലീസ് ഏബ്രഹാം, കോയമ്പത്തൂർ; 4. വി. എ. തോമസ്, കറ്റാനം; 5. പൊന്നമ്മ ജോർജ്, പറന്തൽ; 6. അമ്മിണി മാത്യു, ഭോപാൽ; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. മേരിക്കുട്ടി അലക്സാണ്ടർ, തിരു.; 9. ഏകംസ് കുഞ്ഞുമോൻ കട്ടച്ചിറ; 10. എലിസബത്ത് ചെറിയാൻ, നിരണം; 11. സാറാമ്മ തമ്പി, കോയമ്പത്തൂർ; 12. നിഖിൽ ജോൺ, പന്തളം; 13. ഷൈനി തോമസ്, ഇൻഡോർ; 14. കുമാരി കെ. ചാക്കോ, തിരു.; 15. ശോശാമ്മ തോമസ്, കൈതക്കോട്; 16. ലൈലാപോൾ, നന്തൻകോട്; 17. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്; 18. സാറാമ്മ വർഗീസ്, നിരണം; 19. ഏലിയാമ്മ വർഗീസ്, ബാംഗ്ലൂർ; 20. ലീലാമ്മ ജോർജ്, ബാംഗ്ലൂർ; 21. അമ്മിണി സഖറിയ, കൊൽക്കത്ത; 22. മറിയാമ്മ തോമസ്, ഇലവുംതിട്ട; 23. ഓമന ചാക്കോ, നിരണം; 24. ചിന്നമ്മ ജോൺ തിരു.; 25. സൂസമ്മ രാജൻ, ഹൈദരാബദ്; 26. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 27. മേരിക്കുട്ടി പാപ്പച്ചൻ, കലയുപുരം; 28. മോളി മാത്യു, നാരങ്ങാനം; 29. മറിയാമ്മ സാമുവേൽ, മീനടം; 30. ഏലമ്മ ഏബ്രഹാം, കളമശേരി; 31. തങ്കമ്മ ആന്റണി, കറുകച്ചാൽ; 32. റാഹേലമ്മ തോമസ്, തുവയൂർ; 33. റെയ്ചൽ മത്തായിക്കുട്ടി, പുതുശേരി; 34. രോണി വർഗീസ്, തട്ടയിൽ; 35. പൊന്നമ്മ ജോയി, കറ്റാനം; 36. അമ്മിണി സഖറിയ, പഴഞ്ഞി; 37. രഞ്ജിനി റജി, കളമശേരി; 38. ഏലിയാമ്മ ഐസക്, പുത്തൂർ.

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)**
(e-mail: joshibjohn@hotmail.com)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**ജോഷി ബി. ജോൺ മണപ്പള്ളി**
**S.R.P. മാർക്കറ്റ് പി.ഒ.**
**കൊല്ലം ജില്ല-690539**

**ഉത്തരങ്ങൾ അയക്കേണ്ട അവസാന തീയതി : 10-03-2008**

## പദപ്രശ്നം – 55, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| യ | ഹോ | വ | യു | ടെ | സാ | ക്ഷ്യം | മോ | രി | യാ |
| ഹ | അ | ഥേ | ന | ഇ | ത്താ | ലി | ക | ശി | ഫെ |
| സീ | ദോ | ൻ | ല്യോ | തൃ | ൻ | വ്യാ | അ | നാ | ത്ത് |
| യേ | നീ | ഊ | ത്ത് | ള്ള | ഈ | ഥാ | മാ | ർ | ത്ത |
| ൽ | ബേ | ഫ | യാ | ബേ | ശ് | ൻ | സാ | ബൂ | ദ് |
| ഏ | ബ്ബേ | ർ | ഗി | ൽ | ബോ | വ | യി | ശാ | യി |
| ൻ | ക് | സീ | സേ | ഗോ | ശെ | ൻ | തി | ജ്ഞ | സാ |
| ത | സ | ൻ | ബ | ല്ല | ത്ത് | അ | മോ | സ് | ബാ |
| പ്പൂ | ക്കൂ | ന | ഹ് | ബി | ൽ | ഹാ | ൻ | ഞാ | ർ |
| ഹ | ർ | സീ | ത്ത് | ലൂ | ക്കോ | സ് | മി | സ് | പ |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

ലേഖനം

- സഖേർ -

# കരുണ

## കര കവിയുന്നതിനെയാണ് ഞങ്ങൾ

# നോമ്പ്

## എന്ന് പറയുക



**വെളിച്ചമുണ്ടാകണം. അപ്പോഴാണ് കാഴ്ചയുണ്ടാവുക. വെള്ളം വീഞ്ഞാവുന്നതു പോലെ പരിസരങ്ങളിലുണ്ടാകുന്ന ഗുണപരമായ മാറ്റങ്ങൾ തിരിച്ചറിയാതെപോയാൽ നമ്മുടെ ഹൃദയത്തിന് കുഷ്ഠമുണ്ടെന്നാണർത്ഥം.**

"എന്നാൽ രാജാവിന്റെ ഭോജനം കൊണ്ടും അവൻ കുടിക്കുന്ന വീഞ്ഞുകൊണ്ടും തന്നെത്താൻ അശുദ്ധമാക്കുകയില്ല എന്ന് ദാനിയേൽ ഹൃദയത്തിൽ നിശ്ചയിച്ചു."

(ദാനിയേൽ 1:8)

ഇനിയുള്ള കുറെ നിമിഷങ്ങൾ നമ്മൾ ചിന്തിക്കുന്നത് എങ്ങനെയാണ് നോമ്പ് കഴിക്കുക എന്നാണ്. വഴിപാടും പ്രാർത്ഥനയുമൊക്കെ നാം കഴിക്കാറുണ്ട്. എന്തെങ്കിലും വെറുതെ കഴിച്ചാൽ പോരല്ലോ, തൃപ്തിയുണ്ടാവണമല്ലോ! എന്തെന്നറിയില്ല, നമ്മുടെ നോമ്പും പ്രാർത്ഥനകളുമൊന്നും അത്ര തൃപ്തികരമാകുന്നില്ല.

ഞങ്ങളുടെ നാട്ടിൻപുറത്തെ ദേശീയ ഭക്ഷണം മരച്ചീനിയാണ്. ചെറുപ്പം മുതല്ക്കേ ജീവിതത്തിന്റെ ഒരവിഭാജ്യഘടകമായിട്ടാണ് ഞങ്ങൾ ഇതിനെ കരുതിപ്പോരുന്നതും. എന്തിനാണ് താൻ ഈ മതത്തിൽ വിശ്വസിക്കുന്നത്, ഈ രാഷ്ട്രീയകക്ഷിയിൽ തുടരുന്നത് എന്നൊക്കെ ചോദിക്കുമ്പോൾ സാധാരണ പറയാറില്ലേ, അപ്പനപ്പൂപ്പന്മാരായിട്ടുള്ള പാരമ്പര്യമാണെന്നൊക്കെ. അതുപോലെ തന്നെയാണ് തലമുറകളായി ഞങ്ങൾ മരച്ചീനി പുഴുങ്ങിത്തിന്നുന്നതും. ഞാൻ കിഴങ്ങ് കഴിച്ചതുപോലെയല്ല അപ്പൻ കഴിക്കുക. അതുപോലെയല്ല അപ്പൂപ്പൻ തിന്നുക. എല്ലാവരും കഴിക്കുന്നത് ഒന്നു തന്നെ. കഴിക്കുന്ന രീതികളിലാണ് വ്യത്യാസം വന്നിരിക്കുന്നത്.

വല്യപ്പന്റെ കാലത്ത് ആവശ്യത്തിന് പറമ്പുണ്ട്. അതിരാവിലെ കുരിശുവരയും കട്ടൻകാപ്പിയും കഴിഞ്ഞാലുടനെ വല്യപ്പനും വല്യമ്മയും തൂമ്പായെടുത്തിറങ്ങും. കിളയ്ക്കും, തണ്ട് നടും, വളമിടും, കാടുകേറാതെ നോക്കും, കാത്തിരിക്കും ഒടുവിൽ വിളവെടുക്കും. ഒരുമിച്ചിരുന്ന് തൊലിയൊക്കെപ്പൊളിച്ച് കലത്തിലിട്ട് പുഴുങ്ങിയെടുക്കും. പിന്നെയും ഒരുമിച്ചിരുന്ന് കഴിക്കും. എന്താ തൃപ്തി.! ആത്മബന്ധവും അദ്ധ്വാനവും ക്ഷമയും പാരസ്പര്യവും കാത്തിരിപ്പും അങ്ങനെ എന്തെല്ലാമൊക്കെയോ ചേർത്താണ് ആ

കിഴങ്ങ് പുഴുങ്ങിയെടുത്തിട്ടുള്ളത്. ഇനി അപ്പന്റെ കാര്യം നോക്കുക പറമ്പ് കാടുകേറി. കാരണം അപ്പനും അമ്മയ്ക്കും ജോലിയുണ്ട്. രാവിലെ തന്നെ പോകണം. വൈകിട്ടാണ് വരിക. വരുന്ന വഴി കവലേന്ന് ഇത്തിരി മരച്ചീനി വാങ്ങിവരും. ജോലിക്കാരി പുഴുങ്ങി വച്ചിട്ട് പോകും. അമ്മ പാത്രം കഴുകുമ്പോൾ അപ്പൻ വന്നിരുന്ന് കഴിച്ചിട്ട് പോകും. അപ്പൂപ്പന്റെ തൃപ്തി കിട്ടില്ലെന്ന് തീർച്ചയല്ലേ! എല്ലാം യാന്ത്രികമായിട്ടല്ലേ ചെയ്യുക. പിന്നെ പണം കൊടുക്കുക എന്നത് മാത്രമല്ലേ കിഴങ്ങുമായിട്ടുള്ള ബന്ധത്തിന്റെ ആധാരം. കൂടാതെ ഒരുമിച്ചിരുന്ന് കഴിക്കാനും പറ്റിയില്ലല്ലോ.

ഇനി എന്റെ കാര്യം. നമ്മുടെ തലമുറ കിഴങ്ങ് തിന്നുക ചിപ്സായിട്ടാണ്. നല്ല പ്ലാസ്റ്റിക്ക് കൂടിൽ കളറൊക്കെ ചേർത്തിട്ട്. അതിങ്ങനെ പെപ്സിയോടും പിന്നെ ഒരു താല്ക്കാലിക സൗഹൃദത്തോടുമൊപ്പം കഴിക്കുമ്പോൾ അത് മരച്ചീനിയാണെന്നും തലമുറകളായി കഴിക്കുന്ന ഒരു പാരമ്പര്യത്തിന്റെ തുടർച്ചയതിനുണ്ടെന്നും നമ്മൾ ഓർക്കാറേയില്ല. അതുപോലെ തന്നെ ചിപ്സ് കഴിക്കുന്നത് നമ്മുടെ ഉദരം നിറയാനുമല്ലല്ലോ! തൃപ്തിയ്ക്കല്ലേ! പോരാഞ്ഞിട്ട് വാങ്ങുന്നത് അപ്പന്റെ കാശ് കൊടുത്തും ആണല്ലോ!

തൃപ്തികരമാകുന്നില്ല നാം കഴിക്കുന്നതൊന്നും. ആത്മീയതയിലും അദ്ധ്വാനങ്ങളൊക്കെ ആവശ്യമുണ്ട്. തുടക്കം മുതൽ ഒടുക്കം വരെ ആവശ്യപ്പെടുന്ന ജാഗ്രതയുണ്ട്. ഗർഭം മുതൽ താലത്തിൽ തലയെത്തും വരെയുള്ള നിമിഷങ്ങൾ ആവശ്യപ്പെടുന്ന ശ്രദ്ധയുണ്ട്. കണ്ണീരിന്റെ നനവും ദണ്ഡനമസ്ക്കാരത്തിന്റെ വിയർപ്പുമുണ്ട്. ഒരുമിച്ചിരിക്കുന്നതിന്റെ ചൂടുണ്ട്. പണത്തിനുമപ്പുറം മറ്റെന്തൊക്കെയോ തലങ്ങൾ മനുഷ്യഹൃദയത്തിനുണ്ട് എന്ന തിരിച്ചറിവുണ്ട്. ഇവിടെയാണ് തലമുറകൾ മാറും തോറും നമ്മുടെ വഴിപാടും പ്രാർത്ഥനകളും നോമ്പുകളുമൊക്കെ നമ്മെ തൃപ്തിപ്പെടുത്താതെ വരിക.

വിതയ്ക്കാനിറങ്ങാതെ കൊയ്യാനാവില്ലല്ലോ! കൊയ്യുന്നത് കുട്ടിവയ്ക്കാനല്ലല്ലോ. അങ്ങനെയെങ്കിൽ ക്രിസ്തു നമ്മെയും മൂഢനെന്നാവും വിളിക്കുക. വിളവ് ഉണ്ണാനും ഊട്ടാനുമുള്ളതാണ്. ഈ പാഠം ബോധ്യപ്പെടുമ്പോഴാണ് നമ്മുടെ ജീവിതം നമുക്ക് തന്നെയും നമ്മുടെ പരിസരത്തിനു തന്നെയും ഒരു പോലെ തൃപ്തികരമാവുക. ഇങ്ങനെയാണ് ജീവിതം കഴിച്ചു കൂട്ടേണ്ടത്. പ്രസാദകരമായിട്ട്. തിരുവെഴുത്തിന്റെ ഭാഷയിൽ ദൈവത്തിന്റെയും മനുഷ്യരുടെയും ദൃഷ്ടിയിൽ മനോഹരമാവുക അപ്പോഴാണ്.

ഒന്നോർക്കണം, ജനിച്ചത് കൊണ്ടും മരിക്കാത്തത് കൊണ്ടും മാത്രം ജീവിക്കുന്നവരല്ല നമ്മൾ എന്ന്. നിമിഷങ്ങളിൽ ചിതറിച്ച് കളയുന്ന ജീവിതത്തെ ഒന്നു തടുത്തെടുക്കുക. കാനാവിൽ എവിടെയൊക്കെയോ ഒഴുകി പരന്ന് നടന്ന വെള്ളമാണ് ആറ് കൽഭരണികളിൽ കോരിവയ്ക്കുക. നമ്മുടെ ഓട്ട പ്രദക്ഷിണങ്ങളെ ഒന്ന് തടുത്ത്, തിരക്കുകളിൽ നഷ്ടപ്പെടുന്ന നമ്മെത്തന്നെ ഒന്ന് കോരിയെടുത്ത് നോമ്പിൽ ഒഴിച്ചുവയ്ക്കുക. ക്രിസ്തുവിന്റെ ആഗ്നേയ സാന്നിധ്യം നമ്മെ ആനന്ദലഹരിയുള്ളവരാക്കും. നോമ്പ് ശരിക്കും ഒരഗ്നി സ്നാനമാണ്. എല്ലാത്തരം ഇരുളിനെയും നീക്കം ചെയ്യുന്ന ഒന്ന്. ജീവിതത്തിന്റെ ഇരുണ്ട ഇടങ്ങളിലെല്ലാം വെളിച്ചം നിറയ്ക്കുന്ന ഒരു ഗുരു സാന്നിധ്യമാണ് നോമ്പ്.

എന്താ ഗുരുസാന്നിധ്യം? ഭാരത വിചാരം ഇങ്ങനെയാണ് പറയുക. ഗുരു ജ്വലിക്കുന്ന അഗ്നിക്ക് സമമാണ്. തണുത്ത് മരവിച്ചവർ അടുത്ത് വന്ന് ശരീരം ചൂടാക്കണമെന്ന് ജ്വലിക്കുന്ന അഗ്നി ആരെയും നിർബ്ബന്ധിക്കുന്നില്ല. അതിന് വേണ്ടി സമീപം വരുന്നവർ വിറക് കൊള്ളി സമർപ്പിക്കണമെന്ന് പറയുന്നുമില്ല. എങ്കിലും ഇന്ധനം സമർപ്പിച്ചവർക്ക് അധികം ചൂട് കിട്ടുക തന്നെ ചെയ്യും. അഗ്നി ക്ഷണിച്ചില്ലെങ്കിലും അടുത്ത് പോയി പരിചരിച്ച് ഫലം ലഭിക്കുക എന്നത് കുളിർന്നവർ ആവശ്യം ചെയ്യുന്ന കൃത്യമാണ്.

നമ്മുടെ എല്ലാ പഴകിയ ശീലങ്ങളുടെ മരവിപ്പുകളൊക്കെ കത്തിയമർന്നിട്ട് ഒരു പുതിയ ചൈതന്യമുണ്ടാകില്ലേ നമുക്ക്! അവന്റെ മുഖത്തേയ്ക്ക് നോക്കിയവർ പ്രകാശിതരായി എന്നാണ് കീർത്തനം. ശ്രദ്ധയും അനുഷ്ഠാനവുമാണ് ഈ നിമിഷങ്ങൾ നമ്മോട് ആവശ്യപ്പെടുക. ഇപ്പോൾ തോന്നുന്നില്ലേ, ഒരു നോമ്പ് കഴിക്കുക എന്നാൽ ഒട്ടും നിസ്സാരമല്ലെന്ന്. മാത്രമല്ല അതാണ് സാരം എന്നും.

ഉള്ളം തപിക്കലാണ് തപസ്സ്. അനുതാപം എന്നാൽ താപത്തോട് കൂടിയത്. ഉള്ളം കവിഞ്ഞൊഴുകുക. ദൈവസ്വരൂപത്തിന്റെ വെളിച്ചം പുറത്തേയ്ക്കൊഴുകട്ടെ. സുറിയാനിക്കാരൻ ഇസ്സഹാക്ക് പറയുന്നപോലെ, "തള്ളയെ പിടിക്കുക, അവൾ നിനക്ക് പിള്ളകളെ കൊണ്ടുവരും. പ്രാർത്ഥന മുറുകെ പിടിക്കുക. സകല നന്മകളും പിന്നാലെ വരും." പ്രമാണം ഇങ്ങനെയാണ്.

> "ജപിക്കുന്നവന് പാപമില്ല
> പഠിക്കുന്നവന് മൂഢതയില്ല
> മൗനം പാലിക്കുന്നവന് കലഹമില്ല
> ഉണർന്നിരിക്കുന്നവന് ഭയമില്ല."

ഒരു കിട്ടാക്കനിക്ക് മുമ്പിൽ, ഒരു വാക്കിനു മുമ്പിൽ മുറിഞ്ഞ് പോകാത്ത ഈശ്വര വിചാരം തന്നെയാണ് പറുദീസയെന്നത് തിരുവെഴുത്തിന്റെ ഒന്നാം പാഠം. നോമ്പിലേക്ക് പ്രവേശിക്കുകയെന്നാൽ പറുദീസാനുഭവത്തിന്റെ വീണ്ടെടുക്കലാണെന്ന് എല്ലാ പൗരസ്ത്യ പ്രാർത്ഥനകളും ബോധിപ്പിക്കുന്നുണ്ട്. ദൈവത്തെയറിയാൻ മിണ്ടാതെയിരിക്കാം. നിർമ്മലമനസ്സാക്ഷി നിർവ്യാജ വിശ്വാസം, ശുദ്ധഹൃദയം എന്നിവയാൽ ഉളവാകുന്ന സ്നേഹത്തെയാണ് അപ്പോസ്തലൻ ആവശ്യപ്പെടുന്നത്. ചിത്തശുദ്ധിയും, വാക്ശുദ്ധിയും ശരീരശുദ്ധിയും ചേർന്ന ത്രികരണ ശുദ്ധിയുണ്ടാകാൻ ശ്രദ്ധാപൂർവം ശ്രമിക്കുക. ആഹാരശുദ്ധിയും, ശരീരശുദ്ധി സ്വത്വശുദ്ധിയും, സ്വത്വശുദ്ധി സ്മരണയെ തെളിഞ്ഞതാക്കുന്നുവെന്നും ബോധനങ്ങളുണ്ട്. എന്ത്

സ്മരണ? ഈശ്വരസ്മരണ, ദൈവവിചാരം, സംസർഗ്ഗം. ഹൃദയം നിർമ്മലമാകുന്നിടത്താണ് തത്വം പ്രകാശിക്കുക. സത്യം പ്രകാശിക്കുക. തിരുമേനിയും അയ്മേനിയും ഭേദമില്ല. ജാതി, തൊഴിൽ, ലിംഗ ഭേദമില്ല. ഏതു തരം വിളക്കിലായാലും വെളിച്ചം അന്ധകാരത്തെ നീക്കുന്നു. ഏതു തരം ഉദ്യാനത്തിലായാലും റോസാപുഷപത്തിന് ഒരേ പരിമളമാണുള്ളത്.

വെളിച്ചമുണ്ടാകണം. അപ്പോഴാണ് കാഴ്ചയുണ്ടാവുക. വെള്ളം വീഞ്ഞാവുന്നതു പോലെ പരിസരങ്ങളിലുണ്ടാകുന്ന ഗുണപരമായ മാറ്റങ്ങൾ തിരിച്ചറിയാതെപോയാൽ നമ്മുടെ ഹൃദയത്തിന് കുഷ്ഠമുണ്ടെന്നാണർത്ഥം. വിവേചനബുദ്ധി നഷ്ടപ്പെട്ട ഹൃദയത്തെ ഉൾക്കൊള്ളുന്ന ശരീരം നിഷ്പ്രയോജനമായിരിക്കും. തളർവാതം പിടിച്ചപോലെ. ജീവിക്കുന്ന സമൂഹത്തിന് ഉപകാരപ്പെടാത്ത തലമുറയെക്കുറിച്ചാണ് സുബോധമില്ലാത്ത ഒരു മകളുണ്ടെന്ന് കനാന്യക്കാരിയായ ഒരമ്മ ക്രിസ്തുവിനോട് വിളിച്ചു പറയുന്നത്. ശരിയായ ബോധ്യങ്ങളില്ലാത്തത് കൊണ്ടാവും ഒരു തരം കൂന് പിടിച്ച പോലെ നമ്മുടെ തലകളുയരാത്തത്. നേരെ നോക്കാത്തിടത്തോളം നമ്മുടെ കാഴ്ച വികലമായിരിക്കും. നോമ്പ് വേണം കാഴ്ചയ്ക്ക്. ഒരു വലിയ നോമ്പ് തന്നെ വേണം. കുരിശിന്റെ വഴി കാണാനാവുന്നത് നോമ്പിലൂടെ മാത്രമാണ്.

മാർ അപ്രേം പറയുന്നപോലെ വിശ്വാസത്തിന്റെ ഒരു കണ്ണ്. വെളിച്ചത്തിന്റെ ഒരു കണ്ണ്. Luminous eye- എന്നൊക്കെയാണ് പറയുക. അങ്ങനെയൊന്നില്ലാതെ മോശയ്ക്ക് എങ്ങനെയാണ് മുമ്പിൽപ്പെടുന്ന മുൾച്ചെടിക്കുള്ളിലെ ദൈവതേജസിനെ ദർശിക്കാനാവുക. ഒരു തപസ്സിന്റെ മനസ്സില്ലാതെ എങ്ങനെ ഒരു ചെടി സംസാരിക്കുന്നത് മോശയ്ക്ക് മനസിലാവുക. ദൈവശബ്ദമാണെന്ന് തിരിച്ചറിയുക. വ്രതശുദ്ധിയെക്കുറിച്ചുള്ള ബോധ്യമില്ലാതെ ഏലിയാവിന് വിശ്വസിക്കാനാകുമോ ഒരു കാക്ക അപ്പം കൊണ്ടുവരുമെന്ന്. രാജാവിന്റെ ഭോജനം കൊണ്ടും അവൻ കുടിക്കുന്ന വീഞ്ഞു കൊണ്ടും തന്നത്താൻ അശുദ്ധമാക്കില്ലെന്ന് ഹൃദയത്തിൽ നിശ്ചയിക്കുന്ന ദാനിയേലിന്റെ യൗവനം മെരുക്കുന്നത് ഒരു സിംഹത്തെയാണ്. ജീവിക്കുന്ന പരിസരങ്ങളെ അറിയുക. സത്യത്തിൽ നോമ്പ് പഠിപ്പിക്കുന്നത് പരിസരങ്ങളെ വിശ്വസിക്കാമെന്നുതന്നെയാണ്. അവിശ്വാസവും അവിശ്വസ്തതയും കൊണ്ട് തുന്നികൂട്ടുന്ന നമ്മുടെ പുതിയ ലോകത്തിൽ നിമിഷംപ്രതി തകരുന്ന ബന്ധങ്ങൾക്ക് ഒരു മറുമരുന്ന് കൂടിയാണിത്.

ആചാര്യൻ വിനോബാവേ ഈ മുറിപ്പെടുത്തലുകളെക്കുറിച്ചിങ്ങനെയാണ് പറയുക. 'ഇതെന്റെ ഇതന്യന്റെ എന്ന് പങ്കിട്ടു വയ്ക്കുന്നതും പാടേ അനുചിതമാണ്. ഈ ബ്രഹ്മാണ്ഡം ചന്തത്തിൽ നെയ്തുവച്ച ഒരു പുതപ്പ് പോലെയാണ്. ഒരു ചെറുകുട്ടി കത്തിരിയെടുത്ത് പുതപ്പ് മുറിച്ച് തുണ്ടാക്കുന്നത് പോലെ ദേഹത്തിനൊത്ത കത്തിരിയെടുത്ത് ഈ വിശ്വാത്മാവിനെ മുറിച്ചിടുത്തത് എത്ര ബാലിശം! എന്തൊരു ഹിംസ! ജ്ഞാന പ്രഭ മങ്ങിപ്പോവുകയാണ്.

വിശ്വാസം തിരികെ പിടിക്കുക. ദൈവത്തിലും മനുഷ്യനിലും പ്രകൃതിയിലും. അപ്പോൾ വെളിച്ചമുണ്ടാകും. സംസ്കൃതത്തിൽ രാമൻ എന്ന ശബ്ദത്തിന് വ്യത്യസ്ത അർത്ഥങ്ങളുണ്ട്. ഞാൻ വെളിച്ചം എന്നാണ് ഒരർത്ഥം. ആചാര്യൻമാരുടെ വ്യാഖ്യാനം ശ്രദ്ധേയമാണ്. രാമന്റെ മാതാപിതാക്കളുടെ പേര് ദശരഥൻ എന്നും കൗസല്യ എന്നുമാണ്. ദശരഥൻ പത്ത് ഇന്ദ്രിയങ്ങളുള്ളവൻ. അഞ്ച് കർമ്മേന്ദ്രിയങ്ങളും അഞ്ച് ജ്ഞാനേന്ദ്രിയങ്ങളുമുള്ളവൻ. കണ്ണും കാഴ്ചയും പോലെ പത്തെണ്ണം. ഏതൊരുവനാണോ തന്റെ ദശേന്ദ്രിയങ്ങളേയും കൗസല്യയോടു കൂടെ, കൗശലത്തോടെ, നൈപുണ്യത്തോടെ, സാമർത്ഥ്യത്തോടെ, വർത്തിക്കാനാവുന്നത് അവന്റെയുള്ളിൽ രാമൻ വെളിച്ചം ജനിക്കും. രാമജന്മ ഭൂമിയാണ് അയോധ്യ. യുദ്ധമില്ലാത്ത ഭൂമി. അഥവാ സമാധാന ഭൂമി. വെളിച്ചം ജനിക്കുന്നയിടമാണ് സമാധാനമുള്ളത്. നമ്മുടെ ഹൃദയത്തിൽ സമാധാനവും സംതൃപ്തിയുമുണ്ടാവുക വെളിച്ചമുദിക്കുമ്പോഴാണ്. അന്ധകാരത്തിലും മരണനിഴലിലുമിരിക്കുന്നവർ ആശ്വസിപ്പിക്കപ്പെടുന്നത് അപ്പോഴാണ്. അതിന് ഒരദ്ധ്വാനം വേണം. അർപ്പണം ആവശ്യമുണ്ട്. ശരിക്കും നോമ്പ് ഇതിനൊക്കെവേണ്ടിയാണ് എന്ന് ഞാൻ വിശ്വസിക്കുന്നു. അയൽ പക്കത്ത് ദുർഗന്ധം വമിക്കുന്ന ഒരു ജീവിതവുമായി ലാസറുണ്ടെന്നും അവന്റെ ഉയിർത്തെഴുന്നേൽപ്പ് എന്റെ വീടിന്റെ ആനന്ദകാരണമാണെന്നും എന്റെയും ഉയിർത്തെഴുന്നേൽപ്പാണെന്നും ഞാൻ പഠിക്കുന്നതും നോമ്പിന്റെ ഒടുക്കത്തിലാണ്. അപ്പോഴാണ് സത്യമായും എനിക്ക് ഓശാന പാടാനാവുക. കരുണ കവിഞ്ഞൊഴുകുന്ന മുഖമുള്ള എന്റെ ക്രിസ്തുവിനെ നോക്കി മൗനമായിരിക്കാനും അപ്പോൾ മാത്രമാകും ഞാൻ പഠിക്കുക.

നാല് ചെറുപ്പക്കാരായ സന്യാസിമാർ ഒരാഴ്ച മൗനവ്രതം ആചരിക്കാൻ തീരുമാനിച്ചു. ആദ്യ ദിവസം എല്ലാപേരും നിശബ്ദരായിരുന്നു. ധ്യാനം നിർബാധം തുടർന്നു. രാത്രിയായി. എണ്ണ വിളക്കുകൾ മുനിഞ്ഞു കത്തിക്കൊണ്ടിരുന്നു. ഒരുത്തൻ പറഞ്ഞു:- "ആ വിളക്കുകൾ ഇങ്ങോട്ടെടുക്കു." ഒന്നാമൻ സംസാരിക്കുന്നത് കേട്ട് ഒരുത്തൻ അമ്പരന്നു പറഞ്ഞു:-

"നമ്മൾ സംസാരിക്കരുതെന്നാണ് നിശ്ചയിച്ചിരിക്കുന്നത്."

മറ്റൊരുവൻ ഇടയ്ക്ക് കയറി.

"രണ്ട് വിഡ്ഢികൾ എന്തിനാണ് സംസാരിക്കുന്നത്."

ശേഷിച്ചവൻ ഉറക്കെപ്പറഞ്ഞു:-

"ഞാൻ മാത്രമാണ് സംസാരിക്കാത്തവൻ."

വ്രതഭംഗങ്ങളുടെ കേവലം പിറുപിറുപ്പുകളാകരുത് ഈ ലോകത്തിലെ നമ്മുടെ ശബ്ദങ്ങൾ. നമ്മുടെ വാക്ക് ക്രിസ്തുവിന് വഴിയൊരുക്കുന്നത് തന്നെയാകണം. സത്യത്തിന്റെ വാക്ക് നാവിൽ മുളയ്ക്കും വരെ മരുഭൂമിയിൽ പാർക്കാൻ നമുക്കാവണം. ഹൃദയ

നിലം കിളയ്ക്കണം, മൺകലത്തിൽ തിളയ്ക്കണം. അതിനെയാണ് സാധനയുടെ കാലം എന്ന് പറയുക. ക്രിസ്തു ജനിച്ചു എന്നും ക്രിസ്തു ഉയർത്തെഴുന്നേറ്റു എന്നുമൊക്കെ പറയുന്നതിനു മുൻപ് നമ്മുടെ നാവിനോടും മനസ്സിനോടും ഒരു വലിയ കാലം മൗനം ശീലമാക്കുന്നതിന് സഭ ആവശ്യപ്പെടുന്നുണ്ട്. അതാണ് നോമ്പുകാലങ്ങൾ ഓരോന്നും. ഒരുതരം പൊരുന്നയിരുപ്പ്. വിരിഞ്ഞു വരുന്നതിനായിട്ട്.

ശബ്ദത്തിൽ നിന്നുള്ള ശബ്ദം പ്രതിധ്വനിയാണുണ്ടാവുക. വെറും കേട്ടു കേൾവി. എന്നാൽ മൗനത്തിൽ നിന്നുണ്ടാവുന്ന ശബ്ദത്തിന് അതിന്റെ തനിമയുണ്ടായിരിക്കും. അത് തനതായ ആഴവും ഭാവവും സ്വരവുമുള്ളതായിരിക്കും. ഒരു താൽക്കാലിക വിരാമത്തിന് 'ആൽബർട്ട് കമ്യു'വിന്റെ വാക്കുകളെ ചേർത്ത് വയ്ക്കുകയാണ്.

"നാളെ ഞാനുണ്ടോ എന്നെനിക്കുറപ്പില്ലാത്തതു കൊണ്ട് നാളെ ചെയ്യാനുള്ളത് ഞാൻ ഇന്ന് തന്നെ ചെയ്യുന്നു."

ഇനി അല്പനേരം നിശബ്ദമായിരിക്കും. അവശേഷിക്കുന്നത് മൗനമാണ്. മൗനം മാത്രം. ■



കവിത

ഡി. തോമസ് കെ. മാത്യൂസ്

# വി. നോമ്പ്

(അഗ്നിമയന്മാർ..... എന്ന രീതി)

1. മശിഹാരാജൻ നാല്പതു ദിവസം നോമ്പതു നോറ്റു
ഏദനിലാദത്തിനു നൽകിയതാം നോമ്പതുതന്നെ
സഭയിലുമാനോമ്പനിശം തുടരാൻ കല്പന ചെയ്തു
കല്പന പോലിന്നോളം സഭയിൽ നോമ്പതു വന്നു.

2. ഇസ്രയേലാം ജനതതിയതുമായ് നിബിയാം ശമുവേൽ
'മിസ്പാ' ദേശത്തുപവാസത്തിന്നായി ക്കൂടി
പ്രാർത്ഥന നോമ്പാൽ ഫേലിസ്ത്യർമേൽ വിജയം പൂണ്ടു
അതുപോൽ സാത്താൻ മേൽ നാം വിജയം പ്രാപിക്കേണം

3. പാപത്താലെ ദാവീദരചൻ കണ്ണീർ തൂകി
തൻ കടമെല്ലാം മോചിതമായിത്തീർന്നതുപോലെ
പ്രാർത്ഥന നോമ്പാൽ അനുതാപമെഴും ഹൃദയം നേടാൻ
സർവ്വേശ്വരനൊടു കണ്ണീരാൻ നാം പ്രാർത്ഥിക്കേണം.

4. കർത്താവോടുപവാസത്താലും നോമ്പതിനാലും
പ്രാർത്ഥിച്ചതിനാൽ ദാനിയേലും കൃപ കൈക്കൊണ്ടു
കർത്തൻ രക്ഷിച്ചവനെ സിംഹക്കുഴിയിൽ നിന്നും
നാമും പാപക്കുഴിയിൽ നിന്നും മോചിതരാക.

5. ദൈവികമാം കോപത്തിൽ നിന്നും നിനുവായക്കാർ
പ്രാർത്ഥയാലും നോമ്പതിനാലും രക്ഷിതരായി
അതുപോലുലകം ദൈവികമാം കോപത്തിൽ നിന്നും
രക്ഷിതരായിത്തീർത്തിടുവാനായ് പ്രാർത്ഥിച്ചീടാം.

6. ഹാനനിയാദ്യർ നോമ്പതിനാലേറ്റം സുന്ദരരായ്
അരചൻ സവിധേ നില്പാൻ യോഗ്യരതായിത്തീർന്നു
അതുപോൽ നോമ്പാൽ കർത്തൻ സവിധേ നില്പാൻ നാമും
അർഹരതായിത്തീർന്നിടുവാനായ് പ്രാർത്ഥിച്ചീടാം.

7. പൂർവപിതാക്കൾ നിബിയന്മാരും സഹദേന്മാരും
നോമ്പതിനാലെ-ശക്തിപ്പെട്ടു ബലം പ്രാപിച്ചു
അതുപോൽ നാമും നോമ്പാൽ ശക്തി-പ്പെട്ടിടുവാനും
സാത്താനീന്നും രക്ഷിതരാവാനും പ്രാർത്ഥിക്ക.

# WANTED PRICIPAL

## M.G.M. Senior Higher Secondary School

**(ENGLISH MEIDUM, CBSE-10+2)**

**SECTOR-6, Bhilai Dist Durg (C.G.)- 4900006**
**Phone: 0788 2355849/ 2226592**

Applications are invite from members of Orthodox Church preferably from Priests for the Post of Principal

| | | |
|---|---|---|
| Qualification | : | Trained Postgraduate in English with Minimum Second Division |
| Experince | : | 5 years experince in any reputable institution |
| Pay Scale | : | 10000-325-15200 |
| Other benefits | : | 56% D.A., Free Furnished accommodation, C.P.F., Gratuity, LTC and Medical reimbursement as per rules |

**Apply on plain paper to the Correspondent within 15 days from the date of advertisement**

## ഗിവ്സൈറ്റ് / ഗിവ് ലൈഫ് പ്രോജക്ട്

***സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ, പരുമല, മാന്നാർ. പിൻ 689 626, ഫോൺ: 0479 – 312266, 312465***

***ഗിവ്സൈറ്റ് പ്രോജക്ട്***

പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ആശുപത്രിയിലെ നേത്രചികിത്സ വിഭാഗവുമായി ബന്ധപ്പെട്ട് ആരംഭിച്ചതാണ് `Give Sight Project'.

സന്മനസ്സുള്ള ആർക്കും `Give Sight Project'-ൽ 1000/- (ആയിരം രൂപ) നല്കി അംഗമാകാം. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള നൂതന ശസ്ത്രക്രിയ, പദ്ധതിയിൽ അംഗങ്ങളാകുന്നവരുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന മറ്റ് ചിലവുകൾ ആശുപത്രി വഹിക്കും. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച് വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്.

**നേത്രചികിത്സാക്യാമ്പ്:** ക്രിസ്റ്റഫൽ ബ്ലൈൻഡൻ മിഷൻ, ജർമ്മനിയുടെ സഹായത്താൽ എല്ലാ വ്യാഴാഴ്ചകളിലും സൗജന്യ നേത്രചികിത്സാക്യാമ്പുകൾ ആശുപത്രിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്നുണ്ട്. താല്പര്യമുള്ളവർ നേത്രചികിത്സാവിഭാഗവുമായി ബന്ധപ്പെട്ടാൽ സൗജന്യ നേത്രചികിത്സാക്യാമ്പുകൾ നടത്തികൊടുക്കുന്നതാണ്.

***ഗിവ് ലൈഫ് പ്രോജക്ട്:***

പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയോട് ചേർന്ന് ഒരു അത്യാധുനിക ലഹരിവിമുക്ത ചികിത്സാകേന്ദ്രം കൂടി ആരംഭിച്ചിട്ടുണ്ട്. ലഹരി വസ്തുക്കൾക്ക് അടിമപ്പെടുക എന്നുള്ളത് ശാരീരികവും മാനസികവുമായ രോഗമാണ്. വിദഗ്ദ്ധചികിത്സയും കൗൺസലിംഗുംകൊണ്ട് ഈ രോഗത്തെ നിയന്ത്രണവിധേയമാക്കാവുന്നതാണ്. ലഹരിക്കടിമയായ ഒരാൾ രക്ഷനേടുമ്പോൾ ഒരു തലമുറയാണ് നന്നാവുന്നത്. ആസക്തി മൂലം സാമ്പത്തികമായി തകർന്ന ഒരാൾക്ക് ആശുപത്രിയിലെ ചികിത്സ ചിലവുകൾ വഹിക്കുവാൻ പ്രയാസമുണ്ട്.

തകർന്ന കുടുംബങ്ങളെ നേർവഴിക്ക് നടത്തുവാനുള്ള ഞങ്ങളുടെ പ്രയത്നത്തിൽ താങ്കൾക്കും പങ്കാളിയാകാം. ലഹരി വിമുക്ത ചികിത്സയ്ക്ക്, രണ്ടാഴ്ചത്തെ ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയ്ക്കും മറ്റുമായിഏകദേശം 2500/- രൂപ ചിലവുവരും. സൈക്കോതെറാപ്പി കൗൺസലിംഗ് തുടങ്ങിയ മേഖലകളിൽ പ്രഗത്ഭരായ മനോരോഗ-മനഃശാസ്ത്ര വിദഗ്ദ്ധരുടെ സേവനം ഈ സെന്ററിൽ ലഭ്യമാണ്.

M.O. / D.D. / Cheque to Give Sight / Give Life Project C/o. Executive Officer, St. Gregorios Hospital, Parumala - 689626



# വിശ്വാസപാഠം

**കബറടക്ക ശുശ്രൂഷയിൽ മൃതശരീരത്തിനുമേൽ തൈലം ഒഴിക്കുന്നതെന്തിന്?**

*-വിനു വർഗ്ഗീസ്, പത്തനാപുരം*

തൈലാഭിഷേകം വി. വേദപുസ്തകാടിസ്ഥാനമുള്ളതും വിവിധ സാഹചര്യങ്ങളിൽ നടത്തുന്നതുമാണെന്ന് വിനുവിന് അറിയാമല്ലോ! വി. മാമോദീസാ വേളയിലും മൂറോനഭിഷേക സമയത്തും, രോഗികളുടെ തൈലാഭിഷേക ശുശ്രൂഷയുടെ സമയത്തുമൊക്കെ തൈലത്തിന്റെ പ്രാധാന്യം വി. വേദപുസ്തകാടിസ്ഥാനത്തിൽ രൂപപ്പെടുത്തിയ പ്രാർത്ഥനകളിൽ വിവരിക്കുന്നുണ്ട്. പുറപ്പാട് 30:20-30; ലേവ്യ. 8:12-15; 1 ശമുവേൽ 10:1; 1 ശമുവേൽ 16:13; 1 രാജക്കന്മാർ 19:16; ലൂക്കോ. 7:37-38; മർക്കോസ് 14:3; മത്തായി 26:7; യോഹന്നാൻ 11:12; 12: 3-5; എബ്രായ 1:8-9; 2 കൊരിന്ത്യ 1:21-22; യാക്കോബ് 5:14-15 തുടങ്ങിയ ധാരാളം വാക്യങ്ങൾ വിവിധ സാഹചര്യങ്ങളിലെ തൈലാഭിഷേകവുമായി ബന്ധപ്പെട്ടുള്ളവയാണ്.

ശവസംസ്കാര സമയത്ത് മൃതദേഹത്തിൽ തൈലം ഒഴിക്കുന്നതിന്റെ കാരണം അതിന്റെ പ്രാർത്ഥനയിൽ തന്നെ വെളിവാക്കുന്നുണ്ട്. "ഇവന്റെ/ഇവളുടെ മൃതശരീരത്തിൽ വീഴ്ത്തപ്പെടുന്ന ഈ തൈലം മുഖാന്തിരം ആയാറിൽ പതിയിരുന്ന് മനുഷ്യാത്മാക്കളുമായി പോരാട്ടം നടത്തുന്ന പ്രതികൂലസൈന്യങ്ങളിൽ നിന്നും ശത്രുവിന്റെ പാളങ്ങളിൽ നിന്നും ഇവൻ/ഇവർ രക്ഷപ്പെടുമാറാകണമേ." എന്ന പ്രാർത്ഥന തൈലം ഒഴിക്കുന്നതിന്റെ അർത്ഥം വ്യക്തമാകുന്നുണ്ട്. തൈലം ഒഴിക്കുമ്പോഴുള്ള പ്രാർത്ഥനയിൽ "പ്രയത്നങ്ങളിൽ നിന്നുള്ള വിശ്രമത്തിനും യുദ്ധങ്ങളിൽ നിന്നുള്ള സംരക്ഷണത്തിനും വിശുദ്ധന്മാരോടുകൂടിയുള്ള ആനന്ദത്തിനുമായി" എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. നമ്മെ സംബന്ധിച്ചിടത്തോളവും നമ്മുടെ വിശ്വാസം അനുസരിച്ചും ഈ ലോകത്തിൽ നിന്നുള്ള വേർപാട് വിശ്രമസ്ഥലത്തേക്ക് വിശുദ്ധന്മാരോടു ചേർന്നുള്ള നിത്യാനന്ദത്തിനുള്ള യാത്രയാണ്. നശ്വരതയിൽ നിന്ന് അനശ്വരതയിലക്കുള്ള യാത്ര! ഈ യാത്രയിൽ വിശ്വാസി പ്രതികൂല സൈന്യങ്ങളിൽ നിന്ന് വഴുതി രക്ഷപ്പെടുന്നതിനു വേണ്ടിയാണ് പ്രതീകാത്മകമായി തൈലം ഒഴിക്കുന്നത്. തിന്മയുടെ ശക്തികളെ ചെറുത്തു നിൽക്കുവാനുള്ള കഴിവ് തൈലാഭിഷേകത്തിലൂടെ വിശ്വാസികൾക്ക് ലഭിക്കുന്നുണ്ട്. പഴയനിയമത്തിൽ യഹൂദരാജാവ് അഭിഷേകത്തിലൂടെ തിന്മയുടെപ്രതീകമായ ആഹാബിന്റെ ഭവനത്തെ നശിപ്പിക്കുവാനുള്ള ശക്തി പ്രാപിച്ചു (2 രാജാ. 9:6-10). യേശുക്രിസ്തു യോർദ്ദാനിലെ പരിശുദ്ധാത്മാഭിഷേകത്തിനു ശേഷമാണ് സാത്താനെ പരാജയപ്പെടുത്തുന്നത്. ക്രിസ്തീയ ജീവിതം പാപത്തോടും തിന്മയോടും മരണത്തോടുമുള്ള നിരന്തര പോരാട്ടമാണ്. അതിൽ, വിശ്വാസികൾക്ക് ആവശ്യമായ ശക്തി ലഭിക്കുന്നതിനുവേണ്ടി അഭിഷേകം നൽകുന്നു. മൂറോനഭിഷേക സമയത്തും "ഇവൻ/ഇവൾ പ്രതികൂല സൈന്യങ്ങളാൽ പിടിക്കപ്പെടുമാറകരുതെ" എന്ന് പ്രാർത്ഥിക്കുന്നുണ്ട്.

**- ജെ. പി.**

ലേഖനം

ഫാ. ഡോ. വി. എം. ഏബ്രഹാം,
ജനറൽ സെക്രട്ടറി

# എം. ജി. ഒ. സി. എസ്. എം. നൂറിന്റെ നിറവിലേക്ക്

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം (എം.ജി.ഒ.സി.എസ്.എം.) അതിന്റെ ശതാബ്ദിയിലേക്ക് പ്രവേശിച്ചിരിക്കുന്നു. ഉപരിപഠനാർത്ഥം മദ്രാസിൽ എത്തിയ ഓർത്തഡോക്സ് സഭാ മക്കൾ, വിദ്യാർത്ഥികളുടെ ആത്മീയ നവോത്ഥാനം ലക്ഷ്യമാക്കി ഒരു കോൺഫറൻസ് വേണമെന്നാഗ്രഹിച്ച് 1907-ൽ പ്രാരംഭ ചർച്ചകൾക്ക് തുടക്കമിട്ടു. തങ്ങളുടെ ആഗ്രഹം സഭാനേതൃത്വത്തെ അറിയിക്കുകയും അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് അഞ്ചാമന്റെ ആശിർവാദം നേടുകയും ചെയ്തു. അങ്ങനെ 1908 ജനുവരി 1 മുതൽ 3 വരെ തീയതികളിൽ തിരുമൂലപുരം ബാലികാമഠം ഗേൾസ് ഹൈസ്ക്കൂളിൽ വച്ച് വട്ടശ്ശേരിൽ ഗീവറുഗീസ് റമ്പാന്റെ (പ. വട്ടശ്ശേരിൽ തിരുമേനി) അദ്ധ്യക്ഷതയിൽ ആദ്യത്തെ സിറിയൻ സ്റ്റുഡന്റ്സ് കോൺഫറൻസ് നടന്നു. ആദ്യ കോൺഫ്രൻസിന്റെ കമ്മറ്റി അംഗങ്ങൾ ശ്രീമാന്മാരായ കെ.സി. ചാക്കോ, എ.എ. പോൾ, സി. റ്റി. വർഗീസ്, കെ. ജെ. ജേക്കബ്, പി.എ. ഏബ്രഹാം, ഇ. ജെ. ഫിലിപ്പോസ്, എ.ഒ. ഉമ്മൻ, റ്റി. റ്റി. മാത്യു എന്നിവരായിരുന്നു. അന്നു മുതൽ ഇന്നുവരെയും നടന്ന വാർഷിക കോൺഫറൻസുകൾ ദൈവീകമായി നടന്നു വരുന്നു. 1956-ൽ ഒരു പ്രസ്ഥാനമായി രൂപമെടുത്ത സിറിയൻ സ്റ്റുഡന്റ് കോൺഫ്രൻസ് ഇന്ന് ലോകമെങ്ങും 1500ഓളം ശാഖകളുള്ള ഒരു മഹാപ്രസ്ഥാനമായി മാറിയിരിക്കുന്നു. പരി. കാതോലിക്കാ ബാവാ രക്ഷാധികാരിയും പ. സുന്നഹദോസിൽ നിന്നും നിയോഗിക്കുന്ന ഒരു മെത്രാപ്പോലീത്താ (ഇപ്പോൾ അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ്) പ്രസിഡന്റായും ഒരു എക്സിക്യൂട്ടീവ് കമ്മറ്റി പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾക്കു ചുക്കാൻ പിടിക്കുന്നു.

ഒരു വർഷം നീണ്ടുനിൽക്കുന്ന ശതാബ്ദി ആഘോഷ പരിപാടികൾ തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രലിൽ നടന്ന 99-ാം വാർഷിക കോൺഫറൻസിൽ പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ഉദ്ഘാടന മീറ്റിംഗിൽ പ്രസ്ഥാനം പ്രസിഡന്റ് അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അനുഗ്രഹ പ്രഭാഷണവും ജസ്റ്റിസ് ബഞ്ചമിൻ കോശി മുഖ്യ സന്ദേശവും നൽകി. വിദ്യാഭ്യാസ സഹായ പദ്ധതികളുടെ ഉദ്ഘാടനം കേരള പ്രതിപക്ഷ നേതാവ് ശ്രീ. ഉമ്മൻ ചാണ്ടി നിർവ്വഹിച്ചു. അഭി. ഗീവറുഗീസ് മാർ കൂറിലോസ് സുവനീർ പ്രകാശനം നടത്തി. അഭി. സഖറിയാ മാർ തെയോഫിലോസ്, സഭാ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, ശ്രീ. കെ. കെ. ഷാജു എം.എൽ.എ., ശ്രീ. ലിജോ എം. ജോർജ് തുടങ്ങിയവർ ആശംസകൾ അർപ്പിച്ചു.

## ശതാബ്ദിവർഷ പരിപാടികൾ

### 1. മലങ്കര ഓർത്തഡോക്സ് സഭ ബൈബിൾ

പ. സുന്നഹദോസിന്റെ അനുവാദ ആശിർവാദത്തോടെ അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത പ്രസിഡന്റായി ഒരു വിദഗ്ധ സമിതിയുടെ ചുമതലയിൽ സഭയുടെ ബൈബിൾ 2008 ഡിസംബറിൽ പ്രസിദ്ധീകരിക്കും.

### 2. 100 കുട്ടികൾക്കുള്ള സമ്പൂർണ്ണ വിദ്യാഭ്യാസ പദ്ധതി

സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവരും പഠിക്കുവാൻ സമർത്ഥരുമായ 100 ഓർത്തഡോക്സ് വിദ്യാർത്ഥികളുടെ മുഴുവൻ പഠന ചെലവും പ്രസ്ഥാനം വഹിക്കുന്നു. അവർക്കു വിദ്യാഭ്യാസത്തിന്റെ ഉന്നത ശ്രേണിയിലെത്തുവാൻ സൗകര്യം ചെയ്തുകൊടുക്കുമെന്ന് പ്രസ്ഥാനം വാഗ്ദാനം നൽകിയിരിക്കുന്നു.

### 3. പലിശരഹിത പഠന വായ്പാ പദ്ധതി

പ്രൊഫഷണൽ കോളേജുകളിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്കു നൽകുന്ന പലിശരഹിത ലോൺ. ജോലി ലഭിക്കുമ്പോൾ ഈ തുക തിരികെ തരുമെന്ന് വാഗ്ദാനം ചെയ്യുന്ന 100 കുട്ടികൾക്ക് ഈ പദ്ധതി പ്രയോജനപ്പെടുന്നു.

### 4. ഔട്ട് സൈഡ് കേരളാ സ്റ്റുഡന്റ് മിഷൻ

കേരളത്തിനു വെളിയിൽ പഠിക്കുവാൻ പോകുന്ന വിദ്യാർത്ഥികളുടെ ആത്മീയാവശ്യങ്ങൾ നിർവ്വഹിക്കുവാനായി നാഗ്പ്പൂർ, ചെന്നൈ, മംഗലാപുരം, കോയമ്പത്തൂർ, ബാംഗ്ലൂർ, ദാവൺഗരെ, കോളാർ, മണിപ്പാൽ എന്നീ കേന്ദ്രങ്ങളിൽ എം.ജി.ഒ.സി.എസ്.എം. വൈദികരുടെ നേതൃത്വത്തിൽ സ്റ്റുഡന്റ് മിഷൻ പ്രവർത്തനം ആരംഭിച്ചിരിക്കുന്നു.

### 5. ശതാബ്ദി സ്മാരക സമുച്ചയം- കെയ്റോസ് സെന്റർ

ശതാബ്ദി സ്മാരകമായി പണിയുന്ന കെട്ടിട സമുച്ചയം അടുത്ത ഡിസംബറിൽ പ്രവർത്തനങ്ങൾക്കായി സജ്ജമാകും. ഇതിൽ ഇന്റർനാഷണൽ സ്റ്റുഡന്റ് സെന്റർ, കൗൺസലിംഗ് സെന്റർ, ചാപ്പൽ, രാജ്യാന്തര നിലവാരത്തിലുള്ള കോൺഫ്രൻസ് ഹാൾ, ഡോർമെറ്ററി, കൂടാതെ 53 കുടുംബങ്ങൾക്ക് താമസിക്കുവാനുള്ള അപ്പാർട്ടുമെന്റുകൾ മുതലായവ ഉൾപ്പെടുന്നു.

### 6. ശതാബ്ദി കോൺഫറൻസുകൾ

ബാഹ്യകേരള ശതാബ്ദി പരിപാടികളുടെ ഉദ്ഘാടനം 2008 ജനുവരി 12-15 വരെ ചെന്നൈയിൽ നടന്നു. കൂടാതെ ഡൽഹി, കൽക്കട്ട, മുംബൈ, ഗൾഫ് റീജിയൻ, അമേരിക്ക, യൂറോപ്പ് എന്നിവിടങ്ങളിൽ സെന്റിനറി കോൺഫറൻസുകൾ നടക്കും. ശതാബ്ദിയുടെ സമാപനം 2008 ഡിസംബർ 26-30 വരെ പരുമലയിൽ ആണ് ക്രമീകരിച്ചിരിക്കുന്നത്. ആ സമ്മേളനത്തിൽ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നായി 5000 പ്രതിനിധികൾ സംബന്ധിക്കും. ഇതര ഓർത്തഡോക്സ് സഭാ പിതാക്കന്മാരുൾപ്പെടെ സാമൂഹിക സാംസ്ക്കാരിക രാഷ്ട്രീയ ആദ്ധ്യാത്മിക മണ്ഡലങ്ങളിലെ നേതാക്കൾ ഈ സമ്മേളനത്തിൽ പങ്കെടുക്കും.

### 7. ഏകദിന സമ്മേളനങ്ങൾ

കേരളത്തിലെ പ്രധാന കേന്ദ്രങ്ങളിൽ മെയ്, ജൂൺ, ജൂലൈ മാസങ്ങളിൽ 30 ഏകദിന സമ്മേളനങ്ങൾ നടക്കും.

### 8. ശതാബ്ദി വിളംബര റാലി

2008 ഒക്ടോബറിൽ കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളെയും ബന്ധിപ്പിക്കുന്ന ശതാബ്ദി പ്രഖ്യാപന റാലി നടക്കും. ചെന്നൈയിൽ നിന്നും പുറപ്പെടുന്ന ദീപശിഖയും വിവിധ കേന്ദ്രങ്ങളിൽ നിന്നും ഏറ്റുവാങ്ങുന്ന പ. സ്ലീബാ, കാതോലിക്കേറ്റ് പതാക, ഛായാചിത്രങ്ങൾ തുടങ്ങിയവയും സ്വീകരിച്ച് നൂറുകണക്കിന് വാഹനങ്ങളുടെ അകമ്പടിയോടെ സമ്മേളന നഗരിയായ പരുമലയിലേക്ക് റാലിയായി എത്തിക്കുന്നതാണ്.

### 9. ഓർത്തഡോക്സ് സഭകളുടെ ആരാധനാ കീർത്തന സന്ധ്യ

ഓർത്തഡോക്സ് സഭകളുടെ യുവജന സംഘങ്ങളെ പങ്കെടുപ്പിച്ച് 2008 ഡിസംബർ 27-ാം തീയതി സന്ധ്യയ്ക്ക് പരുമലയിൽ ആരാധനാ കീർത്തന സന്ധ്യ സംഘടിപ്പിക്കുന്നു.

### 10. ആൽബം, ഷോട്ട് ഫിലം, മത്സരങ്ങൾ

കോളേജ് വിദ്യാർത്ഥികൾക്കായി ഹ്രസ്വ ചിത്രങ്ങളുടെയും ക്രിസ്തീയ ഗാന ആൽബങ്ങളുടെയും മത്സരം. വിജയികൾക്ക് 25000/- രൂപാ വീതം സമ്മാനത്തുകയും പ്രശംസാ പത്രവും.

### 11. പ്രസംഗ മത്സരം

കോളേജ് വിദ്യാർത്ഥികളെ പങ്കെടുപ്പിച്ച് ഫെബ്രുവരിയിൽ നടക്കുന്ന പ്രസംഗ മത്സര വിജയികൾക്ക് 5000, 3000, 2000 രൂപാ വീതം സമ്മാനം.

### 12. പ്രതിഭാ മത്സരം

1. വിദ്യാർത്ഥി പ്രതിഭ (സ്ക്കൂൾ വിദ്യാർത്ഥികളിൽ നിന്ന്)
2. കലാലയ പ്രതിഭ (കോളജ് വിദ്യാർത്ഥികളിൽ നിന്ന്)
3. ഓർത്തഡോക്സ് പ്രതിഭ (ഓർത്തഡോക്സ് സഭാ വിദ്യാർത്ഥികളിൽ നിന്ന്)



## പള്ളി നർമ്മങ്ങൾ

### ഈസ്റ്റ്...

ഭവനസന്ദർശനത്തിനു പോകുമ്പോൾ എല്ലാ വീട്ടിലും പ്രാർത്ഥിക്കാൻ നിൽക്കുമ്പോൾ കിഴക്ക് തപ്പി മിനക്കെടാതെ നേരിട്ട് വികാരിയച്ചൻ ചോദിക്കും ഈസ്റ്റ് എവിടെ....

ഈസ്റ്റ്...

വളരെ ഭവ്യതയും വിനയവും നിറഞ്ഞ ഒരു കുഞ്ഞാട് ഈ ചോദ്യം കേട്ട് ഒരു നിമിഷം നിന്നു. ശേഷം അടുക്കളയിലേക്ക് ഒറ്റപ്പാച്ചിൽ.....

അച്ചൻ പുറകേ വിളിച്ചു.... ഓ.... ഈസ്റ്റ്

ഭവ്യൻ ഒരു കൊച്ചു ഡപ്പിയുമായി തിരികെയെത്തി

വിനയപുരസ്സരം തുറന്നു കാട്ടി

നല്ലൊന്നാന്തരം 'യീസ്റ്റ്' ദാണ്ടെ!

സംഘാംഗങ്ങളുടെ മുഖം പുളിച്ചുവത്രെ!

* * * * * *

### കൊള്ളരുതാഴ്മ

ഏതോ ഒരു ഒ.വി.ബി.എസ്. മുദ്രാവാക്യം "ക്രിസ്തു അങ്ങയോടു കൂടെ"

God be with you എന്നതായിരുന്നത്രെ

പ്രായമുള്ള അച്ചനോട് അടുത്തെത്തി കുസൃതിപ്പിയ്യൻ മുഖം ചുളിച്ച് ഒറ്റപ്പറച്ചിൽ "God be with you"

ഇംഗ്ലീഷ് അത്ര വശമില്ലാതിരുന്ന അച്ചൻ ഒന്നു പരുങ്ങി

കോപത്തോടെ അവനെ സൂക്ഷിച്ചു നോക്കി

(പറഞ്ഞതു മനസ്സിലായില്ലെന്നു ചുരുക്കം)

"നിനക്കീയിടയായി ഇമ്മിണി കൂടുന്നുണ്ട്.... കേട്ടോ!"

പയ്യൻ ഇ.ക.മൂ. (ഇതി കർത്തവ്യതാ മൂഢൻ)

"കൊള്ളരുതാഴ്മ പറഞ്ഞു പഠിച്ചുപോയി....'

* * * * * *

### പോത്തിനെ വാഴ്ത്തീല്ല

ഒരു പള്ളിയിൽ ഒരു ഫീസ്റ്റിനു (പെരുന്നാൾ) പോയതാണ്.

വി. കുർബ്ബാന കഴിഞ്ഞു ഫീസ്റ്റിന്റെ വിഭവങ്ങൾ പാത്രങ്ങളിൽ കൊണ്ടു വന്നു.

ഒരു കമ്മട്ടി മെംബർ ഓടിക്കിതച്ച് വരുന്നു കൈയ്യിൽ ചെറുപാത്രം, മസാലമണം മദ്ബഹായിൽ... ശബ്ദം താഴ്ത്തി മൊഴിഞ്ഞു.

"പോത്തിനെ വാഴ്ത്തീല്ല..."



# പാറപ്പുറത്ത് ഗീവർഗീസ് കത്തനാർ



1836–ൽ, പാറപ്പുറത്ത് കുര്യന്റെയും തിരുവല്ല വേങ്ങയിൽ ഏലിയാമ്മയുടെയും മകനായി ജനിച്ചു. വേളൂർ കാഞ്ഞിരത്തിൽ മറിയാമ്മ ഭാര്യ.

സുറിയാനി പണ്ഡിതനും, ഭക്തനും ആയിരുന്നു. മലങ്കരയുടെ മൂന്നാം കാതോലിക്കാ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയന്റെ ഗുരുശ്രേഷ്ഠനായി അറിയപ്പെട്ടിരുന്നു. പ്രധാനമായും പള്ളം, പുതുപ്പള്ളി പള്ളികളിൽ ശുശ്രൂഷ നടത്തി. വള്ളിക്കാട്ട് ഗീവർഗീസ് റമ്പാന്റെ (പിന്നീട് വള്ളിക്കാട്ട് ബാവ) പ്രധാന കാർമ്മികത്വത്തിൽ കന്തീലായും, പിന്നീട് കബറടക്കവും നടത്തി.

<u>വള്ളിക്കാട്ടുബാവായുടെ ഡയറിയിൽ നിന്ന്:</u>

– മകരമാസം നു (5–ാംനു) (1909)

പാറപ്പുറത്തു ഗീവറുഗീസ് കത്തനാർക്ക് ദീനക്കൂടുതൽ എന്നും കന്തീലാ കഴിക്കുന്നതിനായി കഥാനായകൻ ചെല്ലണമെന്നും ടിയാന്റെ മകൻ വക്കീൽ എഴുതി അയക്കയാൽ കഥാനായകൻ കാട്ടിൽ യോഹന്നാൻ കത്തനാരൊടുരുമിച്ച് അവിടെക്കു പോകയും ടി യോഹന്നാൻ കത്തനാർ കൈതയിൽ ഗീവറുഗീസ് കത്തനാർ മണിമല യാക്കൊബു കത്തനാർ പള്ളിക്കപ്പറമ്പിൽ കുറിയാക്കൊസു കത്തനാർ എന്നിവരുടെ സഹകരണത്തോടുകൂടി കഥാനായകൻ രാത്രി – (9) മണിക്കു കന്തീലാ തുടരുകയും – (12) മണിക്കു അവസാനിക്കുകയും ചെയ്തു. മറ്റീത്ര ഇംഗ്ലീഷ് പാദ്രിയും പള്ളത്തു ഇടവകജനങ്ങളും കൂടിയിരുന്നു. പിറ്റെ ദിവസം കാലത്തെ കഥാനായകൻ വാകത്താനത്തെക്കു പൊരികയും ചെയ്തു.

(– (6) നു വാകത്താനത്തുപള്ളിയിൽ എണ്ണച്ചെരിൽ കത്തനാർ ചൊല്ലി ദനഹാ ക്രമം കഴിച്ചു).

ൻ–ാംനു (9) വെള്ളിയാഴ്ച 4 മണിക്ക് പാറപ്പുറത്തു ഗീവർഗീസ് കത്തനാർ മരിച്ചു. വിവിരത്തിനു എഴുത്തും ആളും വരികയാൽ കഥാനായകൻ പള്ളത്തിനു പോകയും അവിടെ എത്തിയിരുന്ന പാമ്പാടിയിൽ കുറിയാക്കൊസു റമ്പാനും മറ്റു പട്ടക്കാരും ഒരുമിച്ചു വീട്ടിൽ വച്ചു കൊഹനൈത്തായിൽ ഏതാനും ഭാഗം കഴിക്കയും പിന്നീടു കഥാനായകൻ പള്ളത്തു പള്ളിയിൽ പോയി കുർബ്ബാന ചൊല്ലുകയും കുർബ്ബാന കഴിഞ്ഞ ശേഷം പള്ളിയിൽ വന്ന ശേഷം ശേഷമുള്ള ശുശ്രൂഷകൾ കഴിച്ച് കബറടക്കം ചെയ്കയും ചെയ്തു.

കൊട്ടയത്തു നിന്നും മട്ടയ്ക്കൽ മല്പാനച്ചനും ഏതാനും ശെമ്മാശന്മാരും എത്തിയിരുന്നു. പുതുപ്പള്ളി പള്ളിക്കാരുടെ വെള്ളിക്കുരിശു മുതലായ സമാനങ്ങൾ അവർകൊണ്ടു വന്നിരുന്നു. കഥാനായകനും മട്ടയ്ക്കൽ മല്പാനച്ചനും കൂടി അന്നു തന്നെ വാകത്താനത്തെക്കു പൊരികയും ടി മല്പാനച്ചൻ നാലുന്നാക്കൽ പള്ളിയിലേക്കു പോകുകയും ചെയ്തു.

(1919) മേടം

"20–ാം നു ശനിയാഴ്ച ചൊല്ലി. പള്ളത്തു പാറപ്പുറത്തു കുരിയൻ വക്കീലിന്റെ കുട്ടിയെയും നാലുന്നാക്കൽ മണിയമ്പടവത്തു തൊമ്മിയുടെ മകന്റെ കുട്ടിയെയും മാമ്മോദീസാ മുക്കി. വക്കീലിന്റെ കുട്ടിക്കു ചാക്കൊ എന്നു പേർ . തലതൊട്ടതു മാളികയിൽ ചാക്കൊ. മണിയമ്പടത്തെ കുട്ടിക്കു ശൊശ എന്നു പെർ തലതൊട്ടതു മണിയമ്പടത്തു മാത്തുവിന്റെ ഭാര്യ."

# സൺഡേസ്ക്കൂൾ വാർത്തകൾ



**ഫാ. ഡോ. ഒ. തോമസ്**



പുതിയ വർഷത്തെ ക്ലാസ്സുകൾ: ജനുവരി 6-നു തന്നെ എല്ലായിടത്തും ആരംഭിച്ചതായിട്ടാണ് അറിയിപ്പുകൾ ലഭിച്ചിട്ടുള്ളത്. കാണാതെപോയതിനെ അന്വേഷിക്കുക ഇടയന്റെ മാതൃക ഇക്കാര്യത്തിൽ അദ്ധ്യാപക വൃന്ദം പിൻതുടരുകയും ബ. വികാരിമാരുടെ നേതൃത്വത്തിൽ എല്ലാകുട്ടികളെയും സൺഡേസ്ക്കൂൾ പഠനത്തിൽ ഉൾപ്പെടുത്തുവാൻ യത്നിക്കുകയും ചെയ്യണം.

**ജീവകാരുണ്യദിനം:** 20-ാം തീയതി ഞായറാഴ്ച മിക്ക സൺഡേസ്ക്കൂളുകളിലും ആചരിക്കുകയും പ്രത്യേക പ്രാർത്ഥനയും പിരിവുകളും നടത്തുകയും ചെയ്തു. ഏതെങ്കിലും സൺഡേസ്ക്കൂളുകൾ ഈ കാര്യവും വിട്ടുപോയെങ്കിൽ മറ്റൊരു ഞായറാഴ്ച അതിനായി ക്രമീകരിക്കണമെ. "വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നതു ഭാഗ്യമെന്നു" കുഞ്ഞുങ്ങൾ ബാല്യത്തിൽ മുതൽ പഠിച്ചു തുടങ്ങുമല്ലോ.

**പ്രതിഭാ, പ്രവീൺ, വിജ്ഞാനി മത്സരങ്ങൾ**

ജനുവരി മാസം 12-ാം തീയതി പ്രസ്ഥാനം കേന്ദ്ര ഓഫീസിൽ വെച്ചു ഇവയുടെ മത്സരങ്ങൾ മംഗളമായി നടന്നു. മത്സരമായിരുന്നെങ്കിലും കുട്ടികളിൽ അനുയോജ്യമായ വാശിയും വീറും പ്രകടമായില്ല എന്നു തന്നെ പറയാം. വളരെ കഴിവുകൾ ഉള്ള കുട്ടികൾ നമുക്കുണ്ട്. പ്രസംഗ മത്സരത്തിൽ വിഷയം അപ്പോൾ നൽകുന്നതാകയാൽ പരന്ന വായനയുണ്ടെങ്കിലേ കൂടുതൽ ആശയങ്ങൾ പെട്ടെന്ന് അവതരിപ്പിക്കാനാവുകയുള്ളൂ. കൂടുതൽ നല്ല വായനകൾ കുട്ടികൾക്ക് ഉണ്ടാകുവാൻ കുറേക്കൂടി പരിശീലനം നാം നൽകേണ്ടിയിരിക്കുന്നു. പങ്കെടുത്ത എല്ലാവർക്കും പ്രോത്സാഹന സമ്മാനങ്ങൾ നൽകി. എല്ലാവരേയും പ്രത്യേകിച്ച് പ്രതിഭാ പ്രവീൺ വിജ്ഞാനി എന്നീ സ്ഥാനങ്ങളിലേക്കു യഥാക്രമം തെരഞ്ഞെടുക്കപ്പെട്ട പ്രതിഭ - സഫിയ വർഗീസ്, മത്തശ്മൂനി കൊറ്റനല്ലൂർ കൊല്ലം ഭദ്രാസനം. വിജ്ഞാനി-ക്രിസ്റ്റീൻ കൃപാ ജോൺ, സെ. ജോർജ് പാലാരിവട്ടം, കൊച്ചി. പ്രവീൺ-ബിബിൻ കെ. പുന്നൂസ്, താബോർ സെന്റ് മേരീസ് ചർച്ച്, പാച്ചിറ, കോട്ടയം ഭദ്രാസനം. എന്നിവരെ അനുമോദിക്കുന്നു. കൂടുതൽ വിവരങ്ങളും ചിത്രങ്ങളും നമ്മുടെ വെബ്സൈറ്റിൽ ചേർത്തിട്ടുണ്ട്. (ossae.org)

**പരീക്ഷാ പേപ്പറുകളുടെ മൂല്യനിർണ്ണയം**

5 മുതൽ 9 വരെ ക്ലാസ്സുകളിലെ മത്സരപരീക്ഷാ പേപ്പറുകളും, 10, 12 ക്ലാസ്സിലെ പേപ്പറുകളും അടൂർ എപ്പിഫാനിയോസ് സെന്റർ, കോട്ടയം കേന്ദ്ര ഓഫീസ്, പാമ്പാക്കുട സമന്വയ എന്നീ മൂന്നു കേന്ദ്രങ്ങളിൽ വച്ചു മൂല്യനിർണ്ണയം നടത്തിക്കഴിഞ്ഞു. കുറ്റമറ്റ നിലയിൽ ആകുവാൻ എല്ലാ പരിശ്രമവും നടത്തിയിട്ടുണ്ട്. നേതൃത്വം കൊടുക്കുന്ന ചീഫുമാർ, ക്യാമ്പ് ഓഫീസർമാർ എന്നിവർക്കും പേപ്പർ നോക്കുന്നവർക്കും അവരുടെ നിസ്വാർത്ഥമായ സേവനത്തിന് വളരെ നന്ദി. ഫലം ഫെബ്രുവരി 2-ാം വാരത്തിൽ പ്രസിദ്ധീകരിക്കാനാവുമെന്ന് പ്രത്യാശിക്കുന്നു. അതും വെബ്സൈറ്റിൽ നിന്ന് ഉടനെ ലഭിക്കാനുള്ള ക്രമീകരണങ്ങൾ ചെയ്യുന്നുണ്ട്.

പുതിയ പരീക്ഷാ സമ്പ്രദായം പൊതുവെ എല്ലാവർക്കും സ്വാഗതാർഹമായിട്ടുണ്ട്. എങ്കിലും പോരായ്മകൾ ഉണ്ടെങ്കിൽ ചൂണ്ടിക്കാട്ടി എഴുതുവാൻ മടിക്കരുത്. നമ്മുടെ കുഞ്ഞുങ്ങൾ ദൈവമക്കളായിത്തീരുവാൻ സൺഡേസ്ക്കൂൾ ആഭ്യസനം അത്യന്താപേക്ഷിതമാണെന്ന മനോഭാവം മാതാപിതാക്കൾക്ക് ഗൗരവമായി ഉണ്ടാകണം. അതിനായി പ്രാർത്ഥിച്ചുകൊണ്ട്,

**തോമസച്ചൻ.**

# നിയമലംഘനം ഒരു തുടർക്കഥ

ആലുവ തൃക്കുന്നത്തു സെമിനാരിയിൽ അതിക്രമിച്ചു കയറിയ വിമത പക്ഷവും അതിന് കൂട്ടു നിന്ന കേരള സർക്കാരും ജില്ലാ ഭരണകൂടവും പോലീസും നിയമ നിഷേധത്തിന്റെ പര്യായങ്ങളാവുകയാണ്. ഇക്കഴിഞ്ഞ ജനുവരി 25-ന് സംഘർഷഭരിതമായ അന്തരീക്ഷം സൃഷ്ടിച്ച്, ഓർത്തഡോക്സ് മേലധ്യക്ഷന്മാരെ ബന്ദികളാക്കിയ ശേഷം നിമിഷാർദ്ധങ്ങൾക്കുളളിൽ നടത്തിയ 'രംഗപ്രവേശവും' 'ധൂപ നാടകവും' എത്രമാത്രം വില മതിക്കുന്നുവെന്ന് കാഴ്ചക്കാർ ചിന്തിച്ചുകൊൾക. കീശയിൽ നിന്നും തക്ക സമയത്തു പുറത്തെടുത്ത ധൂപക്കുറ്റിയിൽ തീ പോയിട്ട് ഒരല്പം ചാരം പോലും ഉണ്ടായിരുന്നില്ല.

ആരെയും പിണക്കാത്ത മാധ്യമ സഹോദരങ്ങൾ രണ്ടുപേർക്കും ഉചിതമായ സ്ഥാനം നൽകി പത്രം 'അലങ്കരിച്ചു.' എന്നു മാത്രമേ പറയാനാകുന്നുള്ളൂ. ഇതിനിടയിൽ ആരു പറയുന്നതാണ് സത്യമെന്ന് ചിന്തിക്കുന്നവരും വിരളമല്ല. ക്രൈസ്തവ സഭയുടെ ധർമ്മത്തെ താറടിക്കുന്ന ഇത്തരം കടന്നു കയറ്റങ്ങൾ സഭയിൽ ഒരു കരിനിഴലായി പടർന്നു കയറുമ്പോൾ പരിഹാസത്തിന്റെ കൂരമ്പുകളും സംശയങ്ങളുടെ മുൾമുനകളും സൃഷ്ടിക്കപ്പെടുന്നത് സ്വാഭാവികം മാത്രം.

തൃക്കുന്നത്ത് സെമിനാരി ആരുടേതാണ്? വ്യക്തമായ കോടതി വിധി നിലവിലുണ്ടോ? ഇപ്പോൾ അതിന്റെ അവകാശം ആരുടെ കയ്യിലാണ്? ചോദ്യങ്ങൾക്ക് അന്തമില്ല.

ഈ പശ്ചാത്തലത്തിൽ ഉന്നയിച്ച ചോദ്യങ്ങൾക്ക് വ്യക്തമായ ഒരു മറുപടി നൽകുവാൻ ആഗ്രഹിച്ചുകൊണ്ട് മലങ്കരസഭ മാസിക അടുത്തലക്കം പുറത്തിറക്കുന്നു. സത്യം പഠിക്കുവാൻ മിനക്കെടുന്നവർക്ക് ഇതൊരു മറുപടിയായിരിക്കും.



# ബുദ്ധിമാൻ

ഫാ. തോമസ് പി.



Medical College- ലെ cardiologist കുഞ്ഞന്നത്തിന്റെ ECO CARDIO GRAPH പരിശോധിച്ചശേഷം 'ആശയില്ലെന്ന്" പറഞ്ഞിട്ടും പരിശുദ്ധ പരുമലതിരുമേനി കുഞ്ഞന്നത്തിനെ മദ്ധ്യസ്ഥതയിൽ വഹിച്ചു. നന്ദി.

ആരുടെയും പാപത്തിന്റെയും തിന്മയുടേയും ദോഷഫലങ്ങളും രോഗങ്ങളും നിർഭാഗ്യങ്ങളും പരാജയങ്ങളും മാരക രോഗങ്ങളും തളർച്ചയും എനിക്കും ഭാര്യക്കും മക്കൾക്കും മക്കളുടെ മക്കൾക്കും അനുഭവിക്കുവാൻ ഇടവരുത്തിയില്ല. ഞങ്ങളുടെ അനർത്ഥങ്ങളിലും രോഗങ്ങളിലും പരാജയങ്ങളിലും വീഴ്ചകളിലും തകർച്ചയിലും സന്തോഷിച്ചവരും ശത്രുവും നിത്യമായി ലജ്ജിച്ച് പരാജയപ്പെട്ടു - നന്ദി. ഞങ്ങളുടെ അതുല്യമായ ഉയർച്ചയും വിജയവും കണ്ടും കേട്ടും ശത്രുക്കൾപോലും അത്ഭുതപ്പെട്ടു.



**T. V. Varghese**

**(Rtd. Deputy Director of Education, Thrissur) & Family**

# നിങ്ങൾ പറയുന്നത്...

വായനക്കാരുടെ കത്തുകൾ



## പഞ്ചാംഗമോ ?

ദേവലോകം ആസ്ഥാനമാക്കി പ്രവർത്തിക്കുന്ന സഭയുടെ രണ്ടു പ്രസിദ്ധീകരണങ്ങളിൽ രണ്ടു തരത്തിലുള്ള പഞ്ചാംഗം അച്ചടിച്ചു വന്നത് വളരെ ആക്ഷേപാർഹമാണ്. ഞങ്ങൾ ഏത് പഞ്ചാംഗം സ്വീകരിക്കണമെന്നു കൂടി അതിൽ എഴുതണമായിരുന്നു. രണ്ട് എഡിറ്റോറിയൽ ബോർഡുകളിലും വിജ്ഞാന പാരംഗതന്മാർ ഉണ്ട് എന്നത് വാസ്തവമെന്നിരിക്കലും മണ്ടത്തരം ചമച്ചു വിടുന്നതിന് ഒരതിരില്ലേ

**– മാത്യു കെ. കുളത്തുപ്പുഴ**

**മറുപടി:** ലേഖകന്റെ പ്രതികരണം ഉൾക്കൊള്ളുന്നു. ദേവലോകത്തു നിന്നും പുറത്തിറക്കുന്ന മലങ്കരസഭ മാസികയിൽ അച്ചടിച്ചിരിക്കുന്ന പഞ്ചാംഗം തികച്ചും ശരിയാണ്. കാലാനുക്രമണിക ഉൾക്കൊണ്ട് സഭാകേന്ദ്രത്തിൽ നിന്നും പള്ളികൾക്ക് കൊടുക്കാൻ ഭദ്രാസനങ്ങൾക്ക് അയച്ചിട്ടുള്ള അതേ കണക്കുകളാണ് ഇതിലും പിന്തുടർന്നിരിക്കുന്നത്. മറ്റേതെങ്കിലും പ്രസിദ്ധീകരണങ്ങളിൽ പിഴവു വന്നിട്ടുണ്ടെങ്കിൽ മലങ്കരസഭയ്ക്ക് അതുമായി യാതൊരു ബന്ധവുമില്ലെന്ന് വിനയപൂർവ്വം അറിയിക്കട്ടെ.

**– പത്രാധിപർ**

## ദൂരസ്ഥരെ ഓർക്കുക

ഭദ്രാസന വിഭജന ചർച്ചകൾ ചൂടുപിടിക്കുകയാണല്ലോ. കിഴക്കൻ മലയോര മേഖലയിൽ കുടിയേറിപ്പാർക്കുന്ന ഇനിയും പള്ളികളെത്തിയിട്ടില്ലാത്ത ആയിരക്കണക്കിനു സഭാ വിശ്വാസികളെ മറന്നു പോകരുത്. പുനലൂർ ആസ്ഥാനമാക്കിയുള്ള ഒരു ഭദ്രാസനത്തിന്റെ പ്രാധാന്യം ഓർമ്മിപ്പിക്കുകയാണ്. അടുപ്പു കൂട്ടുന്നതു പോലെ ഭദ്രാസന കേന്ദ്രങ്ങൾ ഉണ്ടാകാതെ ദൂരസ്ഥരെക്കൂടി പരിഗണിക്കേണമേ...

**– അഡ്വ. കെ. ഏബ്രഹാം, ഇളമ്പൽ.**

## ആരൊക്കെ പാടുന്നു....

വിവാഹ ശുശ്രൂഷ ക്വയറുകാരും, വീഡിയോക്കാരും കൈയ്യടക്കിയിരിക്കുന്നു. പ്രധാനപ്പെട്ട കുക്കിലിയോൻ വരെപാടുന്നത് ഇപ്പോൾ ക്വയറുകാരാണ്. ഓരോ പാട്ടും തുടങ്ങുവാനും, ഓരോ ചരണം വീതം മാറി മാറി പാടുവാനുമുള്ള നിർദ്ദേശമുണ്ടാവണം. സഭാ കേന്ദ്രത്തിൽ നിന്നും അംഗീകാരമുള്ള ക്വയറുകാർക്ക് മാത്രമേ പാടുവാൻ അനുവാദമുള്ളൂ എന്നറിയിച്ചിരുന്നു. ആരൊക്കെയാണ് പാടുന്നതെന്ന് ആർക്കറിയാം?

**– ഫാ. ജോൺസൺ മുളമൂട്ടിൽ, കുമാരപുരം**

## കല്ലൂപ്പാറപള്ളി

ലക്കം 11, 2007 നവംബറിലെ പുസ്തകം 63–ലെ അച്ചന്റെ എഡിറ്റോറിയൽ വായിച്ചു. നമ്മുടെ സഭയിൽ, സഭവിട്ടു പോകുന്ന ജനങ്ങളെ പിടിച്ചു നിർത്താൻ സഭയും, പുരോഹിതരും ശ്രമിക്കേണ്ടതാണ്. കല്ലൂപ്പാറ വലിയ പള്ളിയിലെ ജനങ്ങളെ മണിമല ആറ് കൊണ്ട് രണ്ടായിട്ട് ഭാഗിച്ചിരിക്കുന്നു. അതിൽ കിഴക്കുഭാഗം 2 സണ്ടേസ്കൂളും, 2 കുരിശിൻ തൊട്ടിയും ഉൾപ്പെടുന്ന സ്ഥലമാണ്. അവിടെയുള്ള പ്രായമുള്ളവരും, രോഗികളുമായ ആളുകൾക്ക് പള്ളിയിൽ വന്ന് വി. കുർബ്ബാന അനുഭവിക്കുന്നതിനും, കാണുന്നതിനും വളരെ ബുദ്ധിമുട്ട് അനുഭവിക്കുന്നുണ്ട്. അവർക്കുവേണ്ടി മാസത്തിൽ ഒരിക്കൽ ഒരു ശനിയാഴ്ച അവിടെയുള്ള സണ്ടേസ്ക്കൂൾ കെട്ടിടത്തിൽ വി. കുർബ്ബാന അർപ്പിക്കാൻ ആവശ്യപ്പെട്ടിട്ട് കമ്മറ്റി അത് പൊതുയോഗത്തിൽ വിട്ടു, പൊതുയോഗം ഇടവക മെത്രാപ്പോലീത്തായ്ക്ക് വിട്ടു. എന്നാൽ അത് എന്ത് സംഭവിച്ചു എന്ന് ഇതുവരെയും അറിഞ്ഞില്ല. ഇതല്ലേ സ്ഥിതി. അവർ എവിടെയെങ്കിലും പോകുന്നതിൽ അതിശയമുണ്ടോ? ഇത് ചുരുക്കി എഴുതുന്നതേ ഉള്ളൂ.

**– എം. എം. ഗീവർഗീസ്, മേലേമലയിൽ, കല്ലൂപ്പാറ**

## എഴുത്തു പരീക്ഷ വേണം

നമ്മുടെ ഇടവകകളിലെ ഭരണ സമിതിയെ തിരഞ്ഞെടുക്കുന്നതിന് യാതൊരു വിധ മാനദണ്ഡങ്ങളും ഏർപ്പെടുത്തിയിട്ടില്ല. എന്നാൽ സൺഡേസ്ക്കൂൾ പഠിച്ചിട്ടില്ലാത്തവരും സഭയുടെ ഭരണഘടന, നിയമം, കൂദാശ ക്രമങ്ങൾ യാമപ്രാർത്ഥനകൾ ഇതൊന്നും അറിയാത്തവർ പോലും നമ്മുടെ ഇടവകകളിലെ ഭരണസമിതിയിൽ കടന്നു കയറുന്നു.

തിരഞ്ഞെടുക്കപ്പെടുന്ന ഭരണസമിതികളെ ഒരു എഴുത്തു പരീക്ഷയ്ക്ക് വിധേയരാക്കണം. ഈ പരീക്ഷയിൽ വിജയിക്കുന്നവരുടെ തിരഞ്ഞെടുപ്പിനെ മാത്രമേ ഔദ്യോഗികമായി അംഗീകരിക്കാവൂ. മാത്രമല്ല ഇവരുടെ ഔദ്യോഗിക കാലയളവിൽ മദ്യപിക്കില്ലെന്നും എല്ലാ ഞായറാഴ്ചകളിലും വിശേഷ ദിവസങ്ങളിലും നടക്കുന്ന പള്ളിയാരാധനയിൽ ആന്ത്യന്തം പങ്കുകൊള്ളാം എന്ന ഉടമ്പടിയും എഴുതി വാങ്ങണം.

**പി. ജി. കണ്ടത്തിൽ, പൂനെ**

## നടപ്പിലാക്കരുത്

അടൂർ:– കേരളത്തിലെ വിദ്യാഭ്യാസ രംഗത്ത് ഇന്നുണ്ടായിട്ടുള്ള പുരോഗതിക്ക് ഗണ്യമായ സംഭാവനകൾ നൽകിയ എയിഡഡ് സ്ക്കൂളുകളുടെ ഭരണം തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ നിയന്ത്രണത്തിലാക്കരുത് കെ.ഇ.ആർ. പരിഷ്കരണത്തിന്റേയും പാഠ്യപദ്ധതി നവീകരണത്തിന്റേയും മറവിലുള്ള ശുപാർശകൾ അവകാശങ്ങളേയും പൊതുമാന്യതയേയും തകർക്കും.

**ജോൺ വർഗീസ് മോളോത്ത്**

ഫാ. ഡോ. ജോൺ പണിക്കർ

# സെൻ കവിത പോലെ രണ്ട് പുസ്തകങ്ങൾ

## 1. "മണൽകാറ്റിലെ തേങ്ങലുകൾ"

## 2. "ഗുരു സവിധേ"

ഗ്രന്ഥകർത്താവ് : ഫാ. വർഗീസ് ചാക്കോ

ഒരു പ്രാർത്ഥനാഗീതം പോലെ ആത്മ വിശുദ്ധീകരണത്തിനു പ്രേരിപ്പിക്കുന്ന രണ്ട് പുസ്തകങ്ങൾ: ഫാ. വർഗീസ് ചാക്കോ എഴുത്തിന്റെ പുതു വഴികളിലൂടെ തന്റെ തീർത്ഥാടനം തുടരുന്നു. "മണൽക്കാറ്റിലെ തേങ്ങലുകൾ" എന്ന കൃതി തീവ്രമായ ചില ജീവിതാനുഭവങ്ങൾ പങ്കു വയ്ക്കുന്നു. സ്നേഹത്തിന്റെ കണ്ണീർക്കണങ്ങൾ നിറയുന്ന പത്ത് അധ്യായങ്ങൾ. തന്റെ വടക്കേ ഇൻഡ്യൻ പ്രവർത്തന കാലത്തെ ജീവിതാനുഭവങ്ങൾ നൈസർഗ്ഗീകത ചോർന്നു പോകാതെ ലേഖകൻ അവതരിപ്പിക്കുന്നു. ദുരിതങ്ങളിൽ നിന്നും രക്ഷ നേടാൻ ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിലേക്ക് ചേക്കേറിയ മലയാളി യുവത്വത്തിന്റെ ജീവിത വ്യഥകളെ അദ്ദേഹം അടുത്തറിഞ്ഞു. അവഗണിക്കപ്പെട്ട അനി എന്ന കണ്ണുനീർതുള്ളിയെ നെഞ്ചോട് ചേർക്കുവാൻ ചങ്കൂറ്റം കാട്ടുന്ന പോൾ ഒരസാധരണ വ്യക്തിത്വമായി "മാലാഖമാർ ജീവിക്കുന്നു" എന്ന അദ്ധ്യായത്തിൽ നിറയുന്നു. "എന്റെ പ്രിയൻ വെൺമയും ഉറപ്പും ഉള്ളവൻ" എന്ന കഥ ഗൾഫ് മലയാളികളുടെ കുടുംബ ജീവിതത്തിന്റെ പച്ചയായ അവതരണമാണ്. മനുഷ്യത്വത്തിന്റെ നേർക്കാഴ്ചകളിലേക്ക് ഈകൃതി മിഴി തുറക്കുന്നു. സമൃദ്ധിയിലും പ്രതിസന്ധികളിലും അനസ്യൂതം പ്രവഹിക്കുന്ന ദൈവകൃപയുടെ സ്നേഹദീപ്തി ഓരോ വാക്കിലും തെളിയുന്നു.

"ഗുരുസവിധേ" എന്ന പുസ്തകം പൗലോസ് മാർ ഗ്രീഗോറിയോസ് എന്ന വിശ്വമാനവന്റെ സാഗരസമാനമായ വ്യക്തിത്വത്തിലേക്ക് നമ്മെ കൈപിടിച്ചു നയിക്കുന്നു. അഭി. തിരുമേനിയോടൊപ്പമുള്ള അച്ചന്റെ ജീവിതാനുഭവങ്ങൾ ഇവിടെ ഇതൾ വിരിയുന്നു. ആദ്ധ്യാത്മിക ദൃഢതയുള്ള ലഘുവിവരണങ്ങളിലൂടെ തിരുമേനിയുടെ വ്യക്തിത്വം വായനക്കാരിലേക്ക് പ്രസരിക്കപ്പെടുന്നു. ഗുരു ശിഷ്യ ബന്ധത്തിന്റെ മനോഹരിത നിറയുന്ന ഇരുപത്തിരണ്ട് അദ്ധ്യായങ്ങൾ ഒരു കുഞ്ഞിന്റെ പുഞ്ചിരിയിൽ ഈ പ്രപഞ്ചം മുഴുവൻ കാണുന്ന വിശ്വ ദാർശനികന്റെ വിശ്വ ബോധം നാം തിരിച്ചറിയുന്ന അദ്ധ്യായമാണ് "വിശ്വദർശനം". 'ബട്ടൺസ്' മുതൽ മാക്രോബയോട്ടിക്സ് വരെയുള്ള വിഷയങ്ങൾ ഈ ഗ്രന്ഥത്തിൽ പ്രതിപാദിക്കപ്പെടുന്നു. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ മനുഷ്യ ബന്ധങ്ങളുടെ ഇഴയടുപ്പമാണ് "ഗുരു സവിധേ" പകരുന്ന സൗമ്യ സന്ദേശം.

**മണൽക്കാറ്റിലെ തേങ്ങലുകൾ**

അവതാരിക-രോഹിണി വർഗീസ്, വില - 60 രൂപ

**ഗുരുസവിധേ**

അവതാരിക - ഫാ. ഡോ. കെ. എം. ജോർജ്, വില - 100 രൂപാ

***പുസ്തകങ്ങൾക്ക് :*** ഫാ. വർഗീസ് ചാക്കോ, ഇരട്ടപ്ലാമൂട്ടിൽ, തിരുവല്ല.




# വചന ദീപ്തി

ഫാ. റ്റി. ജെ. ജോഷ്വാ

ഫെബ്രു. 10

**കുഷ്ഠരോഗിയെ സൗഖ്യമാക്കുന്ന ഞായർ**
**മർക്കോ. 1:40–45, മത്താ. 8:1–4, ലൂക്കോ. 5:12–16**

### വിഷയം: യേശുവിന്റെ സ്പർശനം

ആമുഖം: ഇന്നത്തെ സമൂഹം എയിഡ്സ് രോഗത്തെ ഭയക്കുന്നു; എയിഡ്സ് രോഗികളെ വെറുക്കുന്നു. അവരെ അസ്പർശ്യരായി ഗണിച്ച് ഒറ്റപ്പെടുത്തുന്നു. അവർ അനുഭവിക്കുന്ന ശാരീരിക വേദനയെക്കാൾ വലുതാണ് മാനസികാസ്വാസ്ഥ്യം. ഏതാണ്ട് അതുപോലെയോ അതിനെക്കാൾ അധികമായോ കുഷ്ഠരോഗികൾ വെറുക്കപ്പെട്ടിരുന്നു, യേശുവിന്റെ കാലത്ത്. മതപരമായ വിലക്കുകളും അനുശാസനങ്ങളും അത്തരം രോഗികളുടെ അവസ്ഥ കൂടുതൽ രൂക്ഷമാക്കി. ലേവ്യ. 13, 14 വായിക്കുക. ദൈവശിക്ഷയായി ഈ രോഗത്തെ കരുതി. തന്മൂലം ശാരീരിക വേദനയെക്കാൾ അധികം മാനസിക വ്യഥയും ആത്മപീഡയും അനുഭവിക്കേണ്ടിവന്നു. സമൂഹത്തിൽ നിന്നും, സ്വന്തം കുടുംബത്തിൽ നിന്നും ഈ രോഗികൾ ബഹിഷ്കൃതരാണ്. അവർ "പാളയത്തിനു പുറത്ത്" വേർതിരിക്കപ്പെട്ട സ്ഥലത്തു മാത്രമേ പാർക്കാവൂ. പട്ടണത്തിൽ കടന്നാൽ തെരുവിന്റെ ഓരംചേർന്ന്, തല മൂടിക്കൊണ്ട് "അശുദ്ധൻ, അശുദ്ധൻ" എന്ന് സ്വയം ഉച്ചത്തിൽ പറഞ്ഞുകൊണ്ടു നടക്കണം.

1. യേശുവിനെ സമീപിച്ച കുഷ്ഠരോഗി: അവന്റെ അവസ്ഥയെപ്പറ്റി വൈദ്യനായ ലൂക്കോസ് ഏവൻഗേലിസ്ഥാ വ്യക്തമാക്കുന്നു; "ശരീരം മുഴുവൻ കുഷ്ഠം ബാധിച്ചു" എന്ന്. രോഗാണുക്കൾ അവന്റെ നാഡീവ്യൂഹത്തെ മുഴുവൻ ബാധിക്കുകയും ശരീരത്തിൽ വ്യാപകമായി വ്രണങ്ങൾ വരുത്തുകയും ചെയ്തിരുന്നു.

അവൻ യേശുവിനെ സമീപിച്ചത് എപ്പോൾ എന്ന് മത്തായി വ്യക്തമാക്കുന്നു. യേശു ഗിരിപ്രഭാഷണം സമാപിപ്പിച്ച് മലയിൽ നിന്നിറങ്ങി വരുമ്പോൾ പുരുഷാരം അദ്ദേഹത്തിനു ചുറ്റുമുണ്ട്. ആ ജനത്തിരക്കിൽ കൂടിയാണ് ഈ രോഗി യേശുവിനെ സമീപിക്കുന്നത്. ന്യായപ്രമാണ വിലക്ക് ലംഘിച്ചുകൊണ്ടു തന്നെയാണു അവൻ എത്തിയത്. എന്താകാം അവനെ പ്രേരിപ്പിച്ചത്? യേശുവിനെ സമീപിക്കാൻ എങ്ങനെ അവനു ധൈര്യമുണ്ടായി? നിശ്ചയമായും യേശുവിന്റെ ശക്തിയിലും ആർദ്രതയിലും അവനു വിശ്വാസമുണ്ടായിരുന്നു. അതുകൊണ്ടു അവൻ യേശുവിന്റെ മുമ്പിൽ ആദരപൂർവ്വം മുട്ടുകുത്തി പറഞ്ഞു: അങ്ങേയ്ക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കാൻ കഴിയും. യേശു അവനെ സൗഖ്യമാക്കാൻ മനസ്സു വയ്ക്കുമോ എന്ന സംശയമേ അവനുണ്ടായിരുന്നുള്ളു.

2. യേശു അവനെ സ്പർശിച്ചു സൗഖ്യമാക്കി: "യേശു മനസ്സലിഞ്ഞ് കൈ നീട്ടി അവനെ തൊട്ടു സൗഖ്യമാക്കി" (മർക്കോ. 1:41)" 'മനസ്സലിഞ്ഞു' എന്നുള്ളതിനുപയോഗിച്ചിട്ടുള്ള മൂലപദം തീവ്രമായ വികാരത്തെ സൂചിപ്പിക്കുന്നതാണ്. ആ മനുഷ്യനെപ്പറ്റി യേശുവിനു ചിന്താഭാരമുണ്ടായി; അപ്പോൾ അവിടുന്നു കൈനീട്ടി സ്പർശിക്കുകയായിരുന്നു. ആ പ്രവൃത്തി മോശയുടെ നിയമത്തെ ലംഘിക്കുന്നതാണ്. കുഷ്ഠരോഗിയെ സ്പർശിച്ചാൽ "അശുദ്ധനാകും" എന്ന നിയമമുണ്ട്. ന്യായപ്രമാണ ലംഘനത്തിന് യേശുവിനെ പ്രേരിപ്പിച്ചത് എന്താണ്? സ്നേഹവും കരുണയും നിയമത്തെക്കാൾ വലുതാണ്. എന്നാൽ നാം പലപ്പോഴും ഇവ വിസ്മരിച്ചുകൊണ്ട് നിയമത്തിന്റെയും "പാരമ്പര്യത്തിന്റെയും" വാലിൽ തൂങ്ങുന്നു. യേശുവിന്റെ മുമ്പിൽ സ്നേഹത്തിന്റെ നിയമമാണ് എല്ലാറ്റിലും വലുത്. ആ സ്പർശനം യേശുവിന്റെ സ്നേഹത്തെ പ്രസ്പഷ്ടമാക്കുന്നു. അസ്പൃശ്യരെന്നോ, ഭ്രഷ്ടരെന്നോ ആരെയും താൻ കാണുന്നില്ല. അവിടുത്തെ അനുഗാമികളായ നമ്മെ ഭരിക്കേണ്ടത് അതേ വികാരമാണ്.

അവനെ സ്പർശിക്കാതെ കർത്താവിനു സൗഖ്യമാക്കാമായിരുന്നു. അങ്ങനെ വാക്കുകൊണ്ട് അനേകരെ സൗഖ്യമാക്കിയിട്ടുണ്ട്. പിന്നെ എന്തിന് യേശു അവനെ തൊട്ടുസുഖപ്പെടുത്തി? തൊട്ടുകൂടാത്തവനും, അശുദ്ധനും ഭ്രഷ്ടനുമെന്ന അപകർഷതാബോധം അവനിൽ നിന്ന് മാറ്റി അവന് ആത്മ വിശ്വാസം വരുത്തേണ്ടത് ആവശ്യമായിരുന്നു. സമർത്ഥനും യുവാവുമായ ഒരു എൻജിനീയർ എയിഡ്സ് രോഗിയായിത്തീർന്ന കാര്യം വായിച്ചതോർക്കുന്നു. അയാൾ ഭയവും ആശങ്കയും അപകർഷതാബോധവും നിറഞ്ഞവനായി മദ്രാസിലെ ഡോക്ടർ സുനിതയുടെ അടുക്കലെത്തി തന്റെ ദുസ്ഥിതി വെളിപ്പെടുത്തി. അനുകമ്പയും സ്നേഹവും നിറഞ്ഞ ഭാവത്തോടെ അയാളുടെ കരങ്ങൾ ആ ഡോക്ടർ പിടിച്ച് ആശ്വസിപ്പിച്ചു. ഈ രോഗം ബാധിച്ചതിനുശേഷം ആദ്യമായിട്ടാണ് അയാൾ മനുഷ്യസ്പർശം അനുഭവിക്കുന്നത്. അതു രോമാഞ്ചമണിയിക്കുന്ന അനുഭവമായിരുന്നു എന്നു സാക്ഷിക്കുന്നു.

കുഷ്ഠരോഗിയായ മനുഷ്യന്റെ രോഗം മാറ്റിയെന്നു മാത്രമല്ല, അതിലും പ്രധാനം യേശുവിന്റെ സ്പർശനം അവന് ആത്മവിശ്വാസവും ആത്മാഭിമാനവും നൽകുവാൻ പര്യാപ്തമായി എന്നതാണ്.

3. യേശു അവനെ സമൂഹത്തിൽ സ്വീകാര്യനാക്കി: മുൻപറഞ്ഞ രണ്ടു കാര്യങ്ങൾക്കു പുറമേ ഒന്നുകൂടി വേണ്ടിയിരുന്നു. സമൂഹം അവനെ അംഗീകരിക്കണം. അതിനുവേണ്ടി മോശയുടെ നിയമമനുസരിച്ച് ദേവാലയത്തിൽ എത്തി പുരോഹിതന്മാരെ കാണിച്ച് വഴിപാടും മറ്റ് അനുഷ്ഠാനങ്ങളും നടത്തി സമൂഹത്തിന്റെ മുഖ്യധാരയിൽ എത്തുവാൻ യേശു നിർദ്ദേശിച്ചു. മോശയുടെ ന്യായപ്രമാണത്തെ യേശു നിർദ്ദേശിച്ചു. മോശയുടെ ന്യായപ്രമാണത്തെ യേശു മാനിക്കുകയും അനുസരിക്കുകയും ചെയ്യുന്നു എന്നു തെളിയിക്കുന്നതോടൊപ്പം ആ രോഗിയുടെ സാമൂഹിക ബന്ധം ഭദ്രമാക്കുകയാണ് യേശു ചെയ്തത്.

ഫെബ്രു. 17

**പക്ഷവാതക്കാരന്റെ ഞായറാഴ്ച**

**മർക്കോ. 2:1–12, ലൂക്കോ. 5:18–26;**

### വിഷയം: പാപക്ഷമയും രോഗസൗഖ്യവും

ആമുഖം: യഥാർത്ഥമായ സൗഖ്യവും, സ്വാർത്ഥതയും, ശാരീരികമായിട്ടുള്ളതു മാത്രമല്ല, മാനസികവും, ആത്മികവുമായ അനുഭവങ്ങൾ അടങ്ങിയിട്ടുണ്ട് എന്ന് വ്യക്തമാക്കുന്ന സംഭവമാണ് ഇന്നത്തെ വേദഭാഗത്തുള്ളത്. പക്ഷവാതക്കാരനെ യേശു സൗഖ്യമാക്കുന്ന സംഭവം പാപവും രോഗവും തമ്മിലുള്ള ബന്ധത്തിലേക്ക് വെളിച്ചം വീശുന്നു. മാത്രമല്ല യേശു ആത്മശരീര മനസ്സുകളെ സ്വസ്ഥമാക്കുന്ന ദൗത്യമാണ് നിർവ്വഹിച്ചതെന്നും വ്യക്തമാക്കുന്നു.

1. രോഗിയെ യേശുവിന്റെ മുമ്പിലെത്തിച്ച നാലുപേർ: ഈ സംഭവം നാം വായിക്കുമ്പോൾ ആദ്യം നമ്മുടെ ശ്രദ്ധയിൽ പതിയുന്നത് നിസ്സഹായനും പരാശ്രയനുമായ രോഗിയെ യേശുവിന്റെ സന്നിധിയിൽ എത്തിച്ച നാലു പേരാണ്. അവർ ബന്ധുക്കളോ സ്നേഹിതരോ ആയിരിക്കണം. രോഗിയെപ്പറ്റിയുള്ള അവരുടെ സ്നേഹവും കരുതലും, അതോടൊപ്പം യേശുവിന്റെ ശക്തിയിലും കഴിവിലുമുള്ള അവരുടെ വിശ്വാസവും അവരുടെ പ്രവർത്തിയിൽ പ്രകടമാണ്. ആവശ്യത്തിലും അവശതയിലും കഴിയുന്നവരെ സൗഖ്യദായകനും സർവ്വവല്ലഭനുമായ യേശുവിന്റെ സന്നിധിയിൽ എത്തിക്കുവാൻ, വാക്കുകൾ കൊണ്ടും നമ്മുടെ പ്രാർത്ഥനകൾ കൊണ്ടും സാധിക്കേണ്ടതാണ്.

അവരിൽ പ്രകടമായ സ്നേഹവും വിശ്വാസവും അസാമാന്യമെന്നു വിശേഷിപ്പിക്കാം. രോഗിയെയും വഹിച്ച് കഫർന്നഹൂമിൽ യേശു ആയിരുന്ന ഭവനത്തിൽ (ഒരു പക്ഷേ അത് പത്രോസിന്റേതാകാം) എത്തിയപ്പോൾ അടുക്കുവാൻ പാടില്ലാത്തവിധം ജനക്കൂട്ടമായിരുന്നു. പക്ഷേ അവർ പിന്മാറിയില്ല; ജനക്കൂട്ടം പിരിഞ്ഞുപോകാൻ കാത്തിരുന്നുമില്ല. ഭവനത്തിന്റെ പിൻഭാഗത്തുള്ള ഗോവേണിയിൽക്കൂടി, പരന്ന മേൽക്കൂരയുള്ള ഭവനത്തിനു മുകളിൽ കയറി യേശു ഇരുന്ന ഭാഗത്തെ ഇഴകൾ പൊളിച്ചുമാറ്റി രോഗിയെ യേശുവിന്റെ മുമ്പിൽ ഇറക്കി. "യേശു അവരുടെ വിശ്വാസം കണ്ടിട്ട്" അവനെ സുഖപ്പെടുത്തുന്നതായി സുവിശേഷകൻ രേഖപ്പെടുത്തുന്നു. മറ്റുള്ളവരുടെ വിശ്വാസം നമുക്ക് അനുഗ്രഹകാരണമാകാം എന്ന് ഇതു വ്യക്തമാക്കുന്നു. മാതാപിതാക്കളുടെ വിശ്വാസവും പ്രാർത്ഥനയും, എത്രയോ പേരുടെ ജീവിതത്തിന് പ്രകാശം ചൊരിയുവാൻ കാരണമായിട്ടുണ്ട്! പരസ്പരമുള്ള നമ്മുടെ കർത്തവ്യത്തിലേക്കും ഉത്തരവാദിത്വത്തിലേക്കും വിരൽ ചൂണ്ടുന്നതായി ഈ സംഭവത്തെ നമുക്ക് ഓർക്കാം.

2. യേശുവിന്റെ വാക്കുകൾ: തന്റെ പ്രബോധനത്തെ തടസ്സപ്പെടുത്തുവാൻ തക്കവണ്ണം മേൽക്കൂര ഇളക്കി, രോഗിയെ തന്റെ മുമ്പിൽ ഇറക്കി വച്ചതിനെപ്പറ്റി കുറ്റപ്പെടുത്തുകയോ ശകാരിക്കുകയോ ചെയ്യാതെ (നമ്മുടെ ചില പ്രബോധകരുടെ പ്രതികരണം ഓർത്തു പോകുന്നു!) അവരെ അഭിനന്ദിക്കുന്ന വിധത്തിൽ കർത്താവു പ്രതികരിച്ചു. സ്നേഹം, കരുണ, പാപക്ഷമ എന്ന വിഷയങ്ങളെക്കുറിച്ചാവാം കർത്താവു പ്രബോധിപ്പിച്ചുകൊണ്ടിരുന്നത്. അവ പ്രാവർത്തികമാക്കാൻ അനുയോജ്യമായ അവസരമായി കർത്താവു കണ്ടു.

അവിടുന്ന് അപ്പോൾ അരുൾ ചെയ്ത വാക്കുകൾ മൂന്നു തരത്തിൽപ്പെടുന്നു. a) ധൈര്യപ്പെടുത്തുന്ന വാക്കുകൾ: "മകനേ, ധൈര്യമായിരിക്കുക." (മത്താ. 9:2) രോഗത്തെക്കുറിച്ചുള്ള ആകുലതയും, യേശുവിന്റെ പ്രതികരണത്തെക്കുറിച്ചുള്ള ഉൽക്കണ്ഠയും എല്ലാം നിറഞ്ഞ അവന്റെ ഹൃദയത്തിന് എത്ര ആശ്വാസം നൽകുന്ന വാക്കുകൾ! b) ക്ഷമയുടെ വാക്കുകൾ: "നിന്റെ പാപങ്ങൾ മോചിച്ചു തന്നിരിക്കുന്നു." ആരും പ്രതീക്ഷിക്കാത്ത വാക്കുകളാണവ മറ്റെന്തെങ്കിലും കുശലപ്രശ്നങ്ങൾ ആവും പ്രതീക്ഷിക്കുക. എന്തുകൊണ്ടായിരിക്കും കർത്താവ് ഇപ്രകാരം പറഞ്ഞത്? കാലുകൾക്കു ബലം നൽകി എഴുന്നേല്പിക്കുന്നതിനു പകരം, ആന്തരികമായി അവന്റെ ആത്മാവിനു സൗഖ്യം വരുത്തുന്ന പാപമോചനമാണ് കർത്താവ് പ്രഖ്യാപിച്ചത്. അതിനാണു കർത്താവു മുൻഗണന നൽകിയത്. ആത്മാവിന്റെ സൗഖ്യം പ്രാപിക്കാതെ ശരീരത്തിനു മാത്രം സൗഖ്യം വരുത്തിയാൽ അത് ശരിയായി പ്രയോജനപ്പെടുകയില്ല. c) സൗഖ്യത്തിന്റെ വാക്കുകൾ: പാപമോചന പ്രഖ്യാപനം കേട്ട് വിമർശനങ്ങൾ ഉയർത്തിയവർക്ക് മറുപടി നൽകിയശേഷം കർത്താവ് രോഗിയോടു പറഞ്ഞു "ഞാൻ നിന്നോടു പറയുന്നു, നിന്റെ കിടക്ക എടുത്ത് നിന്റെ ഭവനത്തിലേക്കു പോകുക" (മത്താ. 9:6) ഏറെ നാളായി നിശ്ചലമായി കിടന്ന അവന്റെ അവയവങ്ങൾ ചലിച്ചു. മാംസപേശികൾ ബലപ്പെട്ടു. അവൻ സ്വയമായി എഴു

ന്നേറ്റു. കർത്താവു പറഞ്ഞ പ്രകാരം പ്രവർത്തിച്ചു. അവന്റെ സന്തോഷവും ആനന്ദവും എന്തായിരിക്കും എന്ന് ഊഹിക്കുകയേ വേണ്ടൂ.

ദൈവത്തിൽ നിന്നുള്ള പാപമോചനം പ്രസംഗിക്കുക മാത്രമല്ല യേശു ചെയ്തത്, ആ കൃപാവരം പകർന്നു നൽകുകയും ചെയ്തു. അതു ദൈവം ചെയ്യുന്ന പ്രവൃത്തിയാണ്. അവിടുന്ന് ദൈവം തന്നെയെന്ന് അതുമൂലം വെളിപ്പെടുത്തുകയും ചെയ്തു.

**ഫെബ്രു. 24**

## കനാന്യസ്ത്രീയുടെ മകളെ സൗഖ്യമാക്കുന്ന ഞായർ

**മർക്കോ. 7:24-37, മത്താ. 15:21-31**

### വിഷയം: മക്കളെപ്പറ്റിയുള്ള ഉൽക്കണ്ഠയും കരുതലും

ആമുഖം:- ഒരു വിജാതീയ സ്ത്രീയുടെ ഉദാത്തമായ വിശ്വാസത്തെ വെളിപ്പെടുത്തുന്ന സംഭവം. അതോടൊപ്പം മാതാപിതാക്കൾ തങ്ങളുടെ മക്കളുടെ സ്വസ്ഥതയ്ക്കും ആത്മീയാഭിവൃദ്ധിക്കും വേണ്ടി പ്രയത്നിക്കേണ്ടതിന്റെ ആവശ്യകതയും ഓർമ്മപ്പെടുത്തുന്നു. ആദ്യത്തെ രണ്ടു സുവിശേഷങ്ങളിൽ നൽകപ്പെട്ടിരിക്കുന്ന ഈ സംഭവത്തിന്റെ വിവരണത്തിൽ ചില വ്യത്യാസങ്ങൾ കണ്ടെത്തുന്നു. കർത്താവിന്റെ പ്രവർത്തന മേഖല പ്രധാനമായും യഹൂദജനതയുടെ ഇടയിലായിരുന്നു. അവിടുന്നു മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ രക്ഷയ്ക്കു വേണ്ടിയാണ് വന്നതെങ്കിലും തന്റെ ശുശ്രൂഷ മുഖ്യമായും യഹൂദജനങ്ങൾക്കുവേണ്ടിയും അവരുടെ ഇടയിലുമായിരുന്നു. എന്നാൽ വിജാതീയർ അധിവസിച്ച പ്രദേശത്തേക്കും കർത്താവ് കടന്നെത്തി പ്രവർത്തിച്ചു എന്ന് ഈ സംഭവം വിശദമാക്കുന്നു.

1. നൊമ്പരപ്പെടുന്ന ഒരു മാതാവ്: സോർ, സീദോൻ തുടങ്ങിയ ഫിനീഷ്യൻ പട്ടണങ്ങളിലേക്കു യേശു വരുന്നു. എന്തുകൊണ്ട് ഗലീല പ്രദേശം വിട്ടുപോകുന്നു എന്നു വ്യക്തമല്ല. വിജാതീയർ അധിവസിക്കുന്ന പ്രദേശത്ത് അധികം അവിടുന്ന് പ്രവർത്തിച്ചിട്ടില്ല. "സ്വന്ത ജനമെന്ന്" അവകാശപ്പെടുന്ന യഹൂദ സമൂഹത്തിലാണ് കേന്ദ്രീകരിച്ചത്.

"സിറോഫൊയ്നിക്യക്കാരി" എന്ന് മർക്കോസും, കനാന്യ സ്ത്രീ എന്നു മത്തായിയും വിശേഷിപ്പിക്കുന്നത് ഒരാളിനെക്കുറിച്ചാണ്. ഒന്ന് ഏതു ദേശക്കാരി എന്നും, മറ്റത് വർഗ്ഗക്കാരി എന്നുമാണ് വ്യക്തമാക്കുന്നത്. ചില അപ്പോക്രിഫൽ കൃതികളിൽ അവളുടെ പേര് "ജസ്റ്റാ" എന്നും മകളുടെ പേര് ബെർനീസ് എന്നും നൽകിയിട്ടുണ്ട്.

അവൾ യേശുവിനെ സമീപിക്കുന്നത് ഭൂതബാധയുള്ള അവളുടെ മകൾക്ക് സൗഖ്യം നൽകണം എന്ന അപേക്ഷയുമായിട്ടാണ്. ഇവിടെ നാം കാണുന്നത് മക്കളുടെ ദുസ്ഥിതിയെ പ്പറ്റി നൊമ്പരപ്പെടുന്ന മാതാപിതാക്കളുടെ പ്രതിനിധിയെ ആണ്. പല വിധത്തിലുള്ള "ഭൂതങ്ങൾ"-ദുശ്ശീലങ്ങളും ദുഷ്പ്രവണതകളും-ബാധിച്ചുകൊണ്ടിരിക്കുന്ന യുവലോകത്തെയാണ്. അവരെ അവയിൽ നിന്നെല്ലാം മോചിപ്പിക്കാൻ മാതാപിതാക്കൾക്കു കടമയുണ്ട്, സഭാ മാതാവിനുമുണ്ട്.

കനാന്യ സ്ത്രീയായ ഈ മാതാവിന്റെ മാതൃക നമുക്ക് കരണീയമാണ്. അവൾ യേശുവിന്റെ അടുക്കൽ വിഷയം അവതരിപ്പിക്കുന്നു. അനുകൂലമായ പ്രതികരണം ആദ്യമുണ്ടായില്ല എങ്കിലും അവൾ പിന്മാറിപ്പോകുന്നില്ല. "നീ എന്നെ അനുഗ്രഹിച്ചല്ലാതെ ഞാൻ നിന്നെ വിടുകയില്ല" എന്നു ശഠിച്ച ഗോത്രപിതാവായ യാക്കോബിന്റെ മനോഭാവവും സമീപനവുമാണ് ഇവളുടേത്. അവളുടെ പിന്മാറാത്ത നിശ്ചയ ദാർഢ്യത്തെയും, വിശ്വാസ തീക്ഷ്ണതയെയും യേശു പ്രശംസിക്കുന്നുണ്ട്. സ്വന്തജനമെന്ന് അവകാശപ്പെടുന്ന യിസ്രായേൽ ജനതയിൽപ്പോലും കാണാത്ത തരത്തിലുള്ള വിശ്വാസമായിരുന്നു അവളുടേത് എന്നുള്ള പ്രശംസയാണ് കർത്താവിൽ നിന്നു ലഭിച്ചത്. വിനയവും, ഔചിത്യവും, നർമ്മവും, വിശ്വാസവും എല്ലാം കൈമുതലായുള്ള ഒരുവളാണ്. മത്തായി, എടുത്തുകാണിച്ചിട്ടുള്ളത് അവളുടെ വിശ്വാസത്തിന്റെ മഹത്വമാണ്.

2) പ്രാർത്ഥനയിൽ മടുത്തുപോകാതെ മുന്നേറണം:

തന്നോട് അപേക്ഷിക്കാതെ തന്നെ മുൻകൈ എടുത്ത് രോഗികളെ സുഖപ്പെടുത്തുകയും, ആത്മീയാവശ്യങ്ങളെ നിറവേറ്റുന്നവനുമായ കർത്താവ് ഈ കനാന്യ സ്ത്രീയുടെ അപേക്ഷ ഗൗനിക്കാതെ മുമ്പോട്ടു പോയി എന്നുള്ളതു വിചിത്രമായി തോന്നാം. ശിഷ്യന്മാർ ചെന്ന് അവൾക്കുവേണ്ടി അപേക്ഷിക്കുമ്പോൾ നൽകുന്ന മറുപടി കൂടുതൽ നിരാശജനകമായിരുന്നു. മക്കളുടെ അപ്പം എടുത്ത് നായ്ക്കുട്ടികൾക്കു കൊടുക്കുന്നത് വിഹിതമല്ല എന്ന്. ഈ വാക്കു കേട്ടപ്പോൾ അവളുടെ മറുപടി ആരെയും ആശ്ചര്യപ്പെടുത്തുന്നതായിരുന്നു. "യജമാനന്റെ മേശയിൽ നിന്നു വീഴുന്ന അപ്പനുറുക്കുകൾ തിന്നുന്നുവല്ലോ." അവിടെയും അവൾ വിട്ടുകൊടുക്കുന്നില്ല. നിരുത്സാഹപ്പെടുത്തുന്ന വാക്കുകളുടെ മുമ്പിലും പിന്മാറാതെ ലക്ഷ്യപ്രാപ്തിക്കായി അപേക്ഷിക്കുന്നു. അവളുടെ വിശ്വാസത്തിന്റെ ആഴം എത്രയെന്ന് കർത്താവു പരിശോധിക്കുകയായിരുന്നു. അപ്പോഴാണ് ആ വിശ്വാസത്തെ ശ്ലാഘിച്ചു പറഞ്ഞത്. നമ്മുടെ പ്രാർത്ഥനയ്ക്ക് ഉടനുത്തരം ലഭിക്കാത്ത സന്ദർഭങ്ങളിൽ ഈ കനാന്യ സ്ത്രീ നമുക്ക് പ്രചോദനമാകണം.

**മാർച്ച് 2**

## കൂനിനായ സ്ത്രീയെ സൗഖ്യമാക്കുന്ന ഞായർ

**ലൂക്കോ. 13:10-17;**

### വിഷയം: നിയമത്തെക്കാൾ വലുതു മനുഷ്യൻ

ആമുഖം: ശാബതിലെ സുനഗോഗ് ആരാധനയിൽ കർത്താവ് കൃത്യമായി പങ്കെടുക്കുമായിരുന്നു. അതു നസറേത്തിലായാലും കപ്പർന്നഹൂമിലായാലും ഒന്നുപോലെ തന്നെ. അവിടെ പ്രബോധനം നൽകാവുന്ന അവസരങ്ങൾ ഒന്നും അവിടുന്നു നഷ്ടമാക്കിയില്ല. അതുപോലെ രോഗസൗഖ്യം നൽകുന്നതിലും

ശ്രദ്ധിച്ചു പോന്നു. എന്നാൽ യേശുവിന്റെ വാക്കുകളും പ്രവൃത്തികളും ശ്രദ്ധിച്ച് അവയിൽ എന്തെങ്കിലും കുറ്റം കണ്ടെത്തുവാൻ പരീശപ്രഭൃതികളും മറ്റ് മത മേധാവികളും ജാഗ്രത പുലർത്തിയതായി കാണാം. യേശു നാലു പ്രാവശ്യം ശാബതു ലംഘിച്ചുകൊണ്ട് സൗഖ്യദാനം നൽകിതായി സുവിശേഷങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അവയിൽ ഒന്നാണ് ഇന്നത്തെ വേദഭാഗത്തുള്ളത്. സുനഗോഗിലെ (ഏതു സ്ഥലത്തെ എന്നു വ്യക്തമാക്കിയിട്ടില്ല) ആരാധനാമദ്ധ്യേ, ഒട്ടും നിവരുവാൻ നിവൃത്തിയില്ലാതെ കൂനിയായ ഒരു സ്ത്രീയെ സൗഖ്യമാക്കുന്ന സംഭവം വിവരിക്കുന്നു.

1. ആരാധനയ്ക്കുള്ള അവളുടെ തീക്ഷ്ണത: സുനഗോഗിലെ ആരാധനയിൽ പുരുഷന്മാർ സംബന്ധിക്കണമെന്ന് നിർബ്ബന്ധമുണ്ട്. സ്ത്രീകൾക്കു നിർബ്ബന്ധമല്ല. വെള്ളിയാഴ്ച മുസ്ലിം ദേവാലയങ്ങളിൽ പുരുഷന്മാർ മാത്രം പങ്കെടുക്കുന്ന പാരമ്പര്യം പോലെ തന്നെ. എന്നാൽ ഭക്തിയും നിഷ്ഠയുമുള്ള സ്ത്രീകൾ സുനഗോഗിൽ സംബന്ധിക്കും. അവരുടെ ഇരിപ്പിടം അവർക്കായി വേർതിരിക്കപ്പെട്ട സ്ഥലത്താണ്. രോഗമോ മറ്റു ശാരീരിക ദൗർബല്യമോ ഉള്ളവർ ആരാധനയ്ക്ക് എത്തണമെന്നില്ല. ആ പശ്ചാത്തലത്തിൽ ദീർഘമായ പതിനെട്ടു വർഷം കൂന് ബാധിച്ച് ഒട്ടും നിവരുവാൻ കഴിയാത്ത ഒരു സ്ത്രീ സുനഗോഗിൽ സന്നിഹിതയാകുന്നുവെങ്കിൽ അവളുടെ ഭക്തിയും ആരാധനയിലുള്ള നിഷ്ഠയും നമ്മെ ചിന്തിപ്പിക്കേണ്ടതാണ്. എന്തെങ്കിലുമൊക്കെ ഒഴികഴിവുകൾ പറഞ്ഞ് ആരാധന പലപ്പോഴും മുടക്കുന്ന വ്യക്തികൾക്ക് അവൾ പ്രചോദനമാകേണ്ടതാണ്. തിരുവെഴുത്തിൽ നിന്നും വായിക്കുന്നതു കേൾക്കുവാനും, സങ്കീർത്തനങ്ങൾ സംയുക്തമായി ആലപിക്കുന്നതിനും വേദപണ്ഡിതന്മാരിൽ നിന്നുള്ള പ്രബോധനം കേൾക്കുന്നതിനും പ്രതീക്ഷിച്ച് അവൾ സുനഗോഗിൽ എത്തിയതാണ്.

അവൾ ആഗ്രഹിച്ചതിനെക്കാൾ അധികമായി, ഒരു പക്ഷേ അവൾ ഒരിക്കലും പ്രതീക്ഷിക്കാത്ത അനുഗ്രഹം ആ ദിവസം അവൾക്കു ലഭ്യമായി. അവളോ, അവൾക്കു വേണ്ടി മറ്റാരെങ്കിലുമോ അപേക്ഷിക്കാതെ കർത്താവു തന്നെ മുൻകൈ എടുത്ത്, ആ സ്ത്രീയെ തന്റെ അടുക്കലേക്കു വിളിച്ച്, അവളുടെ മേൽ തന്റെ കൈ വച്ച് അവളെ സുഖപ്പെടുത്തുകയായിരുന്നു. "ചോദിക്കുന്നതിലും നിനയ്ക്കുന്നതിലും അത്യന്തം പരമായി" ചെയ്യുന്നവനാണ് കർത്താവെന്ന് വ്യക്തമാക്കി.

2. സുനഗോഗു അധികാരിയുടെ വിമർശനവും യേശുവിന്റെ മറുപടിയും: ശാബതിൽ 39 പ്രവൃത്തികൾ വിലക്കിയിട്ടുണ്ട്. മാരകമല്ലാത്ത രോഗങ്ങൾ സൗഖ്യമാക്കുന്നതും പാടില്ലാത്ത കാര്യം ഇവിടെ കർത്താവു സുഖപ്പെടുത്തിയത് മാരകമായ അവസ്ഥയിലുള്ള രോഗിയെ അല്ല. അടുത്ത ദിവസത്തേക്കു വേണമെങ്കിലും സൗഖ്യ ദാനം മാറ്റി വയ്ക്കാം. ദയനീയമായ ഒരവസ്ഥയിൽ കഴിഞ്ഞ ഒരു സഹോദരിക്ക് സൗഖ്യം ലഭിച്ച് ദൈവത്തെ സ്തുതിക്കാൻ ഇടയായ സാഹചര്യത്തെ സ്വാഗതം ചെയ്ത് സന്തോഷിക്കേണ്ടതിനു പകരം യേശുവിനെ പ്രതിക്കൂട്ടിൽ കയറ്റാൻ ശ്രമിച്ച അധികാരികളുടെ വീക്ഷണം എത്ര ജുഗുപ്സാവഹമാണ്. കർത്താവു നൽകിയ മറുപടി അവരെ ലജ്ജിപ്പിക്കത്തക്കതായിരുന്നു. ശാബതിനെപ്പറ്റിയുള്ള റാബിമാരുടെ ഉപദേശത്തിൽ മിണ്ടാപ്രാണികളായ കാളയ്ക്കും കഴുതയ്ക്കും മറ്റും ഭക്ഷണവും വെള്ളവും കൊടുക്കണമെന്ന് നിർദ്ദേശിച്ചിട്ടുണ്ട്. മൃഗങ്ങളെപ്പറ്റിയുള്ള കരുതൽ അവിടെ കാണാം. അങ്ങനെയെങ്കിൽ ദൈവത്തിന്റെ സ്വരൂപമായ മനുഷ്യനെക്കുറിച്ച് എത്രയോ അധികമായി കരുതുകയും പ്രവർത്തിക്കുകയും വേണം? എല്ലാ നിയമങ്ങളെക്കാളും ഘടനകളെക്കാളും വലുതാണ് മനുഷ്യൻ. അതുപോലെ ഓരോവ്യക്തിയും ദൈവദൃഷ്ടിയിൽ വിലപ്പെട്ടവനാണ്. വ്യക്തിയുടെ പ്രാധാന്യം ഉയർത്തിപ്പിടിക്കുന്നതാണ് ക്രിസ്തീയ സുവിശേഷം. സഭയിൽപ്പോലും പലപ്പോഴും മാനുഷിക പരിഗണനയെക്കാൾ അധികമായി നിയമങ്ങളും പാരമ്പര്യങ്ങളും ചട്ടങ്ങളും എല്ലാം കടന്നുവന്ന് സ്നേഹവും കരുണയും ഹിംസിക്കപ്പെടുന്ന സാഹചര്യങ്ങളുണ്ട്. രാഷ്ട്രത്തിന്റെയും സ്ഥാപനങ്ങളുടെയും കാര്യം പറയേണ്ടതുമില്ല. മനുഷ്യന്റെ മൂല്യത്തെ യേശു ഉയർത്തിപ്പിടിച്ച സന്ദർഭങ്ങൾ അനവധിയാണ്. കരുണയും സ്നേഹവും പ്രകടിപ്പിക്കാനുള്ള അവസരം ഒരിക്കലും നീട്ടിവയ്ക്കരുത് എന്നുമുള്ള പാഠം കർത്താവ് ഇവിടെ നൽകുന്നു. സ്നേഹത്തിന്റെ പ്രവൃത്തി ചെയ്യാനുള്ള ഒരവസരവും ഒരിക്കലും നഷ്ടമാക്കരുത് എന്നും നമ്മെ ഓർമ്മപ്പെടുത്തുന്നു. ■

# മന്ത്രിമാരെ ബഹിഷ്ക്കരിക്കണം

**കോട്ടയം:-** പഴയ സെമിനാരിയിൽ കൂടിയ സഭാ മാനേജിംഗ് കമ്മറ്റി യോഗം മലങ്കര ഓർത്തഡോക്സ് സഭയുടെ എല്ലാ പരിപാടികളിൽ നിന്നും സർക്കാരിന്റെയും മന്ത്രിമാരുടെയും പങ്കാളിത്തം ഒഴിവാക്കുന്നു.

തൃക്കുന്നത്തു സെമിനാരിയിൽ പരസ്യമായി നിയമ നിഷേധം നടത്തി ഓർത്തഡോക്സ് സഭയെ വഞ്ചിച്ച സർക്കാർ നിലപാടിനെതിരെ വലിയ ജനവികാരമാണ് ഉയർന്നു വന്നിട്ടുള്ളത്. സർക്കാരിന്റെയും പാർട്ടിയുടെയും പരിപാടികളിൽ സഭാ പ്രതിനിധികളുടെ സാന്നിധ്യം ഒരിക്കലും ഉണ്ടാകരുതെന്ന് ഒരു സംഘം ആളുകൾ ആവശ്യമുന്നയിച്ചു. മാനേജിംഗ് കമ്മറ്റി യോഗത്തിന് പഴയ സെമിനാരിയുടെ കവാടത്തിൽ പ്ലക്കാർഡുകളുമായി എത്തിയാണ് സംഘം പ്രതിഷേധിച്ചത്.

മാനേജിംഗ് കമ്മറ്റിയോഗത്തിൽ നടന്ന വിശദമായ ചർച്ചയിലും സർക്കാരിന്റെ നിലപാടിൽ കടുത്ത പ്രതിഷേധം രേഖപ്പെടുത്തുകയും മേൽപ്പറഞ്ഞ തീരുമാനം കൈക്കൊള്ളുകയും ചെയ്തു.

കാതോലിക്കാദിനം സമുചിതമായി ആചരിക്കുവാനും കാതോലിക്കാ സിംഹാസനത്തോടും പ. ബാവായോടും കൂറും വിധേയത്വം പ്രഖ്യാപിച്ചുകൊണ്ട് ഒരുമിച്ചു കൂടുവാനും നിശ്ചയിച്ചു.

തൃക്കുന്നത്തു സെമിനാരി സംഭവത്തിൽ കോടതിയലക്ഷ്യ കേസുകളുമായി സഭ മുമ്പോട്ടു നീങ്ങും. ഭദ്രാസന ആസ്ഥാനങ്ങളിൽ പ്രതിഷേധയോഗങ്ങൾ കൂടും.

മലങ്കര ഓർത്തഡോക്സ് സഭയുടെ പൂർണ്ണ നിയന്ത്രണത്തിലുള്ള സ്ഥാപനങ്ങളിൽ പ്രാർത്ഥിക്കാനെന്ന വ്യാജേന കടന്നു കയറാൻ ശ്രമിക്കുന്ന പാത്രിയർക്കീസ് വിഭാഗത്തിന്റെ ശ്രമം തികച്ചും കൈക്കരുത്തിന്റേതാണ്.

മാനേജിംഗ് കമ്മറ്റിയിൽ പ. കാതോലിക്കാബാവായും, മെത്രാപ്പോലീത്തന്മാരും, വൈദീകരും, വിശ്വാസികളും സംബന്ധിച്ചു.

## വേർപാടിന്റെ 1-ാം വാർഷികം

**5-02-2008**



## സി.എം. ഫീലിപ്പോസ് (ബേബി)

(മുൻ സഭാ മാനേജിംഗ് കമ്മറ്റി അംഗം)

**ചിറത്തലയ്ക്കൽ, കല്ലൂപ്പാറ**

ഭാര്യ : സൂസന്നാമ്മ ഫീലിപ്പോസ്

മക്കൾ : സി. പി. മറിയാമ്മ, സി. പി. മാത്യു, സി. പി. ഏലിയാമ്മ, സി. പി. അന്നമ്മ, സൂസൻ ഫിലിപ്പ്

മരുമക്കൾ : റവ. ഫാ. സി. പി. ചാക്കോ, ആഷ മാത്യു, ബാബു സി. ജേക്കബ്, മോൻ കാടുവെട്ടൂർ, എം. ഐ. കുര്യൻ




വാർത്തകൾ

## ദേവാലയ കൂദാശ



**പൂനെ:-** ചിൻചാഡ് സെന്റ് ജോർജ് ഓർത്തഡോക്സ് ദൈവാലയത്തിന്റെ കൂദാശ ജനുവരി 18, 19 തീയതികളിൽ അഭി. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു.

## പ. വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ പഴയ സെമനാരിയിൽ

**കോട്ടയം:-** മലങ്കരസഭാ ഭാസുരനും ഒരു കാലഘട്ടത്തിന്റെ അമരക്കാരനുമായിരുന്ന പ. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ഫെബ്രുവരി 23-ന് അദ്ദേഹം കബറടങ്ങിയിരിക്കുന്ന പഴയ സെമിനാരിയിൽ സമുചിതമായി ആചരിക്കുന്നു. ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് അനുസ്മരണ പ്രഭാഷണങ്ങളും, റാസയും, നേർച്ചവിളമ്പും, ആശിർവാദവും ഉണ്ടായിരിക്കും. വിവിധ സ്ഥലങ്ങളിൽ നിന്നെത്തുന്ന പദയാത്രികരെ സ്വീകരിക്കാനുള്ള ഒരുക്കങ്ങളും ചെയ്തിട്ടുണ്ട്. പെരുന്നാൾ ദിവസം വി.കുർബ്ബാനയ്ക്ക് പ. കാതോലിക്കാ ബാവാ തിരുമേനിയും, സീനിയർ മെത്രാപ്പോലീത്തന്മാരും നേതൃത്വം നൽകും.

## നാംസ് യൂണിറ്റ് കൺവൻഷൻ

കോയമ്പത്തൂർ: നാഷണൽ അസ്സോസിയേഷൻ ഫോർ മിഷൻ സ്റ്റഡീസ് (നാംസ്) യൂണിറ്റിന്റെ പ്രസിദ്ധമായ ക്രിസ്ത്യൻ എക്യുമെനിക്കൽ കൺവൻഷൻ 2008 ഫെബ്രുവരി 22 മുതൽ 24 വരെ നടത്തുന്നു.

സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വച്ചു നടത്തുന്ന കൺവൻഷന് വചന പ്രഘോഷണവും ഗാനശുശ്രൂഷയും പത്തനംതിട്ട സെന്റ് ബേസിൽ ഗോസ്പൽ ടീം നിർവ്വഹിക്കുന്നു.




വാർത്തകൾ

# മലങ്കരസഭയ്ക്ക് അഭിമാനമായി ഇടുക്കി അരമന ചാപ്പൽ ; ഭദ്രാസനത്തിനു ലഭിച്ച രജത ജൂബിലി സമ്മാനം

**ഡോ. രാജു ഫിലിപ്പ് കാരയ്ക്കൽ,** (സഭാമാനേജിംഗ് കമ്മറ്റിയംഗം)



1982-ൽ രൂപീകൃതമായ ഇടുക്കി ഭദ്രാസനം രജത ജൂബിലി നിറവിലായിരുന്നുവെങ്കിലും ഇടവക മെത്രാപ്പോലീത്തായുടെ വേർപാട് മൂലം ആഘോഷങ്ങൾ ഒഴിവാക്കി.

അവിശ്വസനീയമായ വളർച്ചയായിരുന്നു ചുരുങ്ങിയ നാളുകൾകൊണ്ട് ഭദ്രാസനം കൈവരിച്ചത്. അഭിവന്ദ്യ തിരുമേനിയുടെ ആസൂത്രണ പാടവത്തിന്റെയും കാര്യനിർവ്വഹണ ശേഷിയുടെയും നിദർശനമാണ് ഭദ്രാസനാസ്ഥാനമായ ഗത്സിമോൻ അരമനയോട് ചേർന്ന് ഇപ്പോൾ തലയുയർത്തി നിൽക്കുന്ന ദേവാലയ സമുച്ചയം. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിന്റെ പ്രധാന കാർമ്മികത്വത്തിലും അഭിവന്ദ്യരായ മാത്യൂസ് മാർ സേവേറിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ മെത്രാപ്പോലീത്താമാരുടെ സഹകാർമ്മികത്വത്തിലും ഇവയുടെ കൂദാശ ജനുവരി 3, 4 തീയതികളിലായി നിർവ്വഹിക്കപ്പെട്ടു. മലങ്കരയുടെ വിവിധ ഭാഗങ്ങളിൽ നിന്നും എത്തിച്ചേർന്ന വന്ദ്യ റമ്പാച്ചന്മാർ, ബഹു. വൈദികർ, കന്യാസ്ത്രീകൾ, സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ, അൽമായ പ്രമുഖർ ഉൾപ്പെടെ വലിയ ഒരു ജനാവലി കൂദാശ ചടങ്ങുകളിൽ സംബന്ധിച്ചു.

നിരണം ഇലഞ്ഞിക്കൽ കുടുംബാംഗങ്ങളുടെ ദൈവാശ്രയത്തിന്റെയും സഭാസ്നേഹത്തിന്റെയും പ്രതീകം കൂടിയാണ് ഈ ദേവാലയ സമുച്ചയം. അഭി. ഔഗേൻ മാർ ദിവന്നാസിയോസ് തിരുമേനിയുടെ കുവൈറ്റ് സന്ദർശന വേളയിൽ ഇലഞ്ഞിക്കൽ കുടുംബമായ ശ്രീ. ഷാജിയുമായി നടത്തിയ കൂടിക്കാഴ്ചയിൽ ഇടുക്കി ഭദ്രാസനത്തിന്റെ അപര്യാപ്തതകളും പിന്നോക്കാവസ്ഥയും പ്രതിപാദ്യ വിഷയമായി. ഇടുക്കിയുടെ വികസന സ്വപ്നങ്ങൾ അദ്ദേഹവുമായി പങ്കുവയ്ക്കുകയും ചെയ്തു. കുടുംബത്തിലെ മറ്റുള്ളവരുമായി ശ്രീ. ഷാജി ഇക്കാര്യം ചർച്ച ചെയ്യുകയും ഇലഞ്ഞിക്കൽ കുടുംബത്തിന്റെ കാവൽ പിതാവായ പ. അബ്ദൽ ജലീൽ മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ നാമത്തിൽ അരമന ചാപ്പലും ഓഡിറ്റോറിയവും നിർമ്മിച്ചു നൽകുവാൻ തീരുമാനിക്കുകയും ചെയ്തു. സഭയോടുള്ള നിർവ്യാജമായ സ്നേഹവും തിരുമേനിയോടുള്ള സ്നേഹാദരവുകളുമാണ് ഈ തീരുമാനത്തിന് അവരെ പ്രേരിപ്പിച്ചത്. അതിവേഗത്തിലും ഏറ്റവും ഭംഗിയായും, ദേവാലയം നിർമ്മിക്കുന്നതിൽ ഇലഞ്ഞിക്കൽ കുടുംബാംഗങ്ങൾ പ്രകടിപ്പിച്ച അതീവ താല്പര്യം അത്യുത്സാഹവും പ്രശംസനീയമായിരുന്നു.

പ്ലാൻ തയ്യാറാക്കുകയും നിർമ്മാണത്തിന് മേൽനോട്ടം വഹിക്കുകയും ചെയ്ത പത്തനംതിട്ട നീമാ ബിൽഡേഴ്സ് ഉടമ ശ്രീ. റ്റി. എം. മത്തായിക്ക് ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ഉപസംഹാരം നൽകി.

ഭദ്രാസന അഡ്മിനിസ്ട്രേറ്ററും അരമന മാനേജരുമായ ഫാ. സൈമൺ സ്കറിയ, ഭദ്രാസന സെക്രട്ടറി ഫാ. ജോർജ് വർഗീസ്, ഭദ്രാസനത്തിലെ മറ്റു വൈദികർ, സഭാ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ, ഭദ്രാസന കൗൺസിലംഗങ്ങൾ, സഭാംഗങ്ങൾ തുടങ്ങി ദേവാലയ നിർമ്മാണത്തിനും കൂദാശ ചടങ്ങുകളുടെ വിജയകരമായ നടത്തിപ്പിനും വിശ്രമരഹിതമായി പ്രവർത്തിക്കുകയും പങ്കെടുക്കുകയും ചെയ്ത എല്ലാവർക്കും കൃതജ്ഞത അർപ്പിക്കുന്നു.

## കൂനൻ കുരിശ് സത്യത്തിന്റെ 355-ാം വാർഷിക ദിനാചരണം മട്ടാഞ്ചേരിയിൽ

**മട്ടാഞ്ചേരി:-** ചരിത്ര പ്രസിദ്ധമാ മട്ടാഞ്ചേരി സെന്റ് ജോർജ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ ജനുവരി 3-ന് കൂനൻകുരിശ് സത്യത്തിന്റെ 355-ാമത് വാർഷിക ദിനാചരണം ആഘോഷപൂർവ്വം കൊണ്ടാടി.

## ദേവാലയ കൂദാശ

കുന്നംകുളം ഭദ്രാസനത്തിൽ പുതുതായി നിർമ്മിച്ച പഴഞ്ഞി സെ. മേരീസ് പള്ളിയുടെ കൂദാശ മെയ് 9, 10 തീയതികളിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ്, കുര്യക്കോസ് മാർ ക്ലീമ്മീസ്, സക്കറിയാ മാർ അന്തോനിയോസ്, സക്കറിയ മാർ തെയോഫിലോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ തിരുമേനിമാരുടെ കാർമികത്വത്തിൽ നടത്തും. ഏകദേശം 2 കോടി രൂപായോളം മുടക്കി നിർമ്മിച്ച ദേവാലയ നിർമ്മാണം പൂർത്തീകരണത്തിന് 6 വർഷത്തോളം എടുത്തു.





## സെന്റ് പോൾസ് സായാഹ്നഭവനത്തിൽ വൃദ്ധരായ മാതാപിതാക്കളെ സ്വീകരിക്കുന്നു

പുതുപ്പാടി ആശ്രമത്തിന്റെയും ബാലഭവനത്തിന്റെയും മുഖ്യശില്പിയായ പി. എം. തോമസ് റമ്പാച്ചന്റെയും കോൺവെന്റിന്റെയും ബാലികഭവനത്തിന്റെയും സ്ഥാപകരിൽ ഒരാളായ റവ. സിസ്റ്റർ സൂസന്നായുടെയും പാവനസ്മരണാർത്ഥം പണിത് നവംബറിൽ കൂദാശ ചെയ്ത പുതുപ്പാടി സെന്റ് പോൾസ് സായാഹ്നഭവനത്തിൽ വൃദ്ധരായ മാതാപിതാക്കളെ 2008 ഏപ്രിൽ 12-ാം തീയതി വന്ദ്യ പി. എം. തോമസ് റമ്പാച്ചന്റെ മൂന്നാം ചരമവാർഷിക ദിനാചരണത്തോടു കൂടി സ്വീകരിക്കുന്നു. സാമ്പത്തിക കഴിവുള്ളവരെയും ഇല്ലാത്തവരെയും ഒരുപോലെ കരുതുവാൻ തക്ക സൗകര്യത്തോടു കൂടിയാണീ സ്ഥാപനം 16 മുറികളോടെ പണി കഴിച്ചിരിക്കുന്നത്. വൃദ്ധരായവർക്ക് ചികിത്സയും മറ്റ് എല്ലാ പരിചരണവും ഈ സ്ഥാപനത്തിൽ ലഭ്യമാണ്. ഈ സ്ഥാപനത്തിന്റെ സഹായം ആവശ്യമുള്ളവർ 'സുപ്പീരിയർ, സെന്റ് പോൾസ് ആശ്രമം, പുതുപ്പാടി, കോഴിക്കോട്' എന്ന വിലാസത്തിൽ രേഖാ മൂലം ബന്ധപ്പെടേണ്ടതാണ്. ഇപ്പോൾ 30 പേർക്ക് മാത്രം താമസിക്കാവുന്ന സൗകര്യങ്ങൾ ഉള്ളതിനാൽ ആദ്യം അപേക്ഷിക്കുന്നവർക്കായിരിക്കും മുൻഗണന നൽകുന്നത്.

## പുനലൂർ കൺവൻഷൻ

പുനലൂർ പ്രവിശ്യയിലെ 16 പള്ളികൾ ചേർന്ന് നടത്തുന്ന കൺവൻഷൻ ജനുവരി 29 മുതൽ ഫെബ്രുവരി 2 വരെ നടത്തി. കൊല്ലം, തിരുവനന്തപുരം ഭദ്രാസനങ്ങളിലെ അഭിവന്ദ്യ തിരുമേനിമാരും, വൈദികരും, വിശ്വാസികളും നേതൃത്വം നൽകിയ കൺവൻഷൻ പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ഫാ. ഫിലിപ്പ് തരകൻ, ഫാ. തോമസ് പി. സഖറിയ, ഫാ. ഡോ. ജോൺ പണിക്കർ, വി. റ്റി. ചാക്കോ മാസ്റ്റർ, ഡോ. ബിജി ആനി തോമസ് എന്നിവർ പ്രസംഗിച്ചു.

## മിഷൻ സെന്ററിൽ അപേക്ഷ ക്ഷണിക്കുന്നു

മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിലെ 16-ാം ബാച്ചിലേക്ക് ദൈവവിളിയുള്ള യുവാക്കളെ ക്ഷണിക്കുന്നു. ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ പൂർണ്ണ ചുമതലയിൽ പ്രഗത്ഭരായ അദ്ധ്യാപകരടങ്ങുന്ന ഫാക്കൽറ്റിയാണ് ക്ലാസ്സുകൾക്ക് നേതൃത്വം നൽകുന്നത്. 12 വിദ്യാർത്ഥികൾക്ക് മാത്രമേ ഇപ്പോൾ സൗകര്യമുണ്ടാവുകയുള്ളു. മൂന്നുവർഷ പഠനം പൂർത്തിയാക്കുന്നവരെ നിശ്ചിത അലവൻസോടുകൂടി സഭയുടെ മിഷൻ പ്രസ്ഥാനങ്ങളിലും മറ്റ് ഇടവക ശുശ്രൂഷകളിലും അയയ്ക്കുന്നതാണ്. അപേക്ഷാ ഫാറത്തിന് 10 രൂപാ മണിയോർഡർ അയച്ച് അപേക്ഷിക്കുക. അപേക്ഷകൾ 2008 ഏപ്രിൽ 25-ന് മുമ്പായി 'പ്രിൻസിപ്പാൾ, സെന്റ് പോൾസ് എം.റ്റി.സി, മാവേലിക്കര-3 എന്ന വിലാസത്തിൽ അയച്ചു കൊടുക്കേണ്ടതാണ്.'

## പ്രതിഭ, പ്രവീൺ, വിജ്ഞാനി വിജയികൾ



സൺഡേസ്ക്കൂൾ പ്രതിഭ സ്ഥാനം കരസ്ഥമാക്കിയ സഫിയ വർഗീസ് കൊറ്റനല്ലൂർ മർത്തശ്മൂനി ഓർത്തഡോക്സ് പള്ളി ഇടവകാംഗവും സഫിയാ ഭവനിൽ വൈ. കെ. വർഗീസിന്റെയും അന്നാമ്മ വർഗീസിന്റെയും മകളാണ്.



സൺഡേസ്ക്കൂൾ വിജ്ഞാനി സ്ഥാനം കരസ്ഥമാക്കിയ ക്രിസ്റ്റിൻ കൃപാ ജോൺ, കൊച്ചി ഭദ്രാസനത്തിൽ പാലാരിവട്ടം സെന്റ് ജോർജ് ഇടവകാംഗമാണ്.



സൺഡേസ്ക്കൂൾ പ്രവീൺ കരസ്ഥമാക്കിയ ബിബിൻ കെ. പുന്നൂസ്, കോട്ടയം ഭദ്രാസനത്തിൽ പാച്ചിറ താബോർ സെന്റ് മേരീസ് ഇടവകാംഗവും കുന്നപ്പള്ളിൽ വീട്ടിൽ ശ്രീ. പുന്നൂസിന്റെ മകനുമാണ്.





അഖില മലങ്കര സൺഡേസ്ക്കൂൾ നോർത്ത് സോൺ സഹപാഠി മത്സരത്തിൽ ഗ്രൂപ്പ് സോങ്ങ് ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ഫോർട്ടുകൊച്ചി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് സുറിയാനി പള്ളി ഇടവകാംഗങ്ങളായ ആനി ജേക്കബ്, സൂസൻ ജേക്കബ്, ഷിനു സൂസൻ പോൾ.

## ചെയർമാൻ



കോട്ടയം മാന്നാനം കെ.ഇ. കോളജ് യൂണിയൻ ചെയർമാനായി തിരഞ്ഞെടുക്കപ്പെട്ട വിവേക് വർഗീസ് കുടശ്ശനാട്. വിദ്യാർത്ഥിപ്രസ്ഥാനം മുൻ സ്റ്റുഡന്റ് വൈസ് പ്രസിഡന്റായിരുന്നു. കുടശ്ശനാട് സെ. സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകാംഗം.

## മൂന്നാമത് ഗൾഫ് ഓർത്തഡോക്സ് യൂത്ത് കോൺഫറൻസ് സമാപിച്ചു

ഗൾഫിലെ ഓർത്തഡോക്സ് യുവജനപ്രസ്ഥാനങ്ങളുടെ സംഗമവേദിയായ 'ഗൾഫ് ഓർത്തഡോക്സ് യൂത്ത് മൂവ്മെന്റി'ന്റെ മൂന്നാമത് സമ്മേളനം ഡിസംബർ 20, 21, 22 തീയതികളിലായി ബഹ്റൈൻ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെയും സെന്റ് തോമസ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെയും ആഭിമുഖ്യത്തിൽ നടന്നു.




വാർത്തകൾ

# ഏഴു വൈദികർ കോർ എപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക്


ഫാ. വി. റ്റി. തോമസ്


ഫാ. എ. ഡാനിയേൽ


ഫാ. എം.എൽ.തോമസ്


ഫാ. സി. തോമസ്


ഫാ. പി. എം. ജോൺ


ഫാ. ഇ. ജി. തോമസ്


ഫാ. സി. ജോൺ പണിക്കർ

കൊല്ലം:- കൊല്ലം ഭദ്രാസനത്തിലെ ഏഴു വൈദികർക്ക് കോർ എപ്പിസ്ക്കോപ്പ സ്ഥാനം ലഭിച്ചു.

കുമ്പനാട് നെടിയകാലായിൽ ഫാ. എ. ഡാനിയേൽ, കലഞ്ഞൂർ വയലിറക്കത്ത് ഫാ. വി. ടി. തോമസ്, അടൂർ മണ്ണിക്കാരോട്ട് ഫാ. എം. എൽ. തോമസ്, തലവൂർ മഞ്ഞക്കാല പ്ലാവിളയിൽ ഫാ. പി. എം. ജോൺ, പുത്തൂർ ഇലവിളയിൽ ഫാ. ഇ. ജി. തോമസ്, അടൂർ അറപ്പുരയിൽ ഫാ. സി. തോമസ്, മാറനാട് തെങ്ങുവിളയിൽ ഫാ. സി. ജോൺ പണിക്കർ എന്നിവരാണ് കോർ എപ്പിസ്ക്കോപ്പാമാരായത്.

24-നു ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമത്തിൽ മാർ ഏലിയാ ചാപ്പലിലാണു സ്ഥാനാരോഹണ ചടങ്ങുകൾ നടന്നത്. കൊല്ലം ഭദ്രാസനാധിപൻ മാത്യൂസ് മാർ എപ്പിഫാനിയോസ്, കൊച്ചി ഭദ്രാസനാധിപൻ സഖറിയാസ് മാർ അന്തോനിയോസ്, മുംബൈ ഭദ്രാസനാധിപൻ ഗീവർഗീസ് മാർ കൂറിലോസ്, തിരുവനന്തപുരം ഭദ്രാസനാധിപൻ ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് എന്നിവർ കാർമികരായിരുന്നു.

കൊല്ലം ഭദ്രാസനത്തിൽ ആദ്യമായാണ് ഏഴു വൈദികർ ഒന്നിച്ചു കോർ എപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തപ്പെടുന്നത്.

## പങ്കെടുത്തു



സൗത്ത് ആഫ്രിക്കൻ കൗൺസിൽ ഓഫ് ചർച്ചസിന്റേയും വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റേയും ആഭിമുഖ്യത്തിൽ നടന്ന സെമിനാറിൽ ക്രിസ്ത്യൻ കോൺഫറൻസ് ഓഫ് ഏഷ്യയുടെ പ്രതിനിധിയായി ആലുവ യു.സി. കോളേജിലെ റിട്ടയേർഡ് പ്രഫസർ ഡോ. മാണി വർഗീസ് പ്രബന്ധം അവതരിപ്പിക്കുകയുണ്ടായി. ആലുവ കോളേജ് ഹിൽ ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ ഇദ്ദേഹം ഇപ്പോൾ യു.ജി.സി. മേജർ റിസർച്ച് പ്രോജക്ടിന്റെ പ്രിൻസിപ്പൽ ഇൻ വസ്റ്റിഗേറ്ററായി സേവനം അനുഷ്ഠിക്കുന്നു.



## അവാർഡ്

ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ കലാവിഭാഗമായ സാരൂപ്യ സ്ക്കൂൾ ഓഫ് സേക്രഡ് ആർട്ട് നിർമ്മിച്ച Thirst for Life എന്ന HIV/AIDS ബോധവൽക്കരണ ഹ്രസ്വചിത്രത്തിന് ഏറ്റവും മികച്ച തിരക്കഥയ്ക്കുള്ള അവാർഡ് ലഭിച്ചു. കേരള ഫിലിം ഓഡിയൻസ് കൗൺസിൽ ഗുരുവായൂരിൽ സംഘടിപ്പിച്ച മൂന്നാമത് വീഡിയോ ചലച്ചിത്ര മേളയിലാണ് അവാർഡ് പ്രഖ്യാപിക്കപ്പെട്ടത്. സെമിനാരി, നാലാം വർഷ വിദ്യാർത്ഥി ശ്രീ. മാത്യു തോമസാണ് ചിത്രത്തിന്റെ തിരക്കഥ തയ്യാറാക്കിയത്. ആദ്ധ്യാത്മിക സംഘടനകലിലും വിദ്യാർത്ഥി പ്രസ്ഥാനം കോൺഫറൻസുകളിലും പാരിഷ് മിഷൻ സെന്ററുകളിലും ചിത്രം പ്രദർശിപ്പിച്ചു വരുന്നു.

## ഭദ്രാസന കൺവൻഷൻ

**ചെങ്ങന്നൂർ:-** മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ചെങ്ങന്നൂർ ഭദ്രാസനത്തിലെ 51 ഇടവകകളെ ഏകോപിപ്പിച്ചുകൊണ്ടുള്ള ഭദ്രാസന കൺവൻഷൻ 2008 ഫെബ്രുവരി 6 മുതൽ 8 വരെ മാർ പീലക്സീനോസ് നഗറിൽ (ബഥേൽ അരമന) നടന്നു. ഫെബ്രുവരി 6-ന് രാവിലെ 10 മുതൽ വൈദിക സമ്മേളനം ഫാ. ഡോ. ജോൺ പണിക്കർ നേതൃത്വം നൽകി. വൈകിട്ട് 5-ന് ചെങ്ങന്നൂർ ടൗൺ ചുറ്റി സുവിശേഷ സന്ദേശ റാലി നടത്തി. 5.45-ന് സന്ധ്യാ പ്രാർത്ഥനയെത്തുടർന്ന് അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ പ. കാതോലിക്കാ ബാവാ കൺവൻഷൻ ഉദ്ഘാടനം ചെയ്തു.

# ഒരു തീർത്ഥാടനത്തിന്റെ ഓർമ്മകൾ

വെരി. റവ. ജേക്കബ് ജോൺസ് കോർ എപ്പിസ്കോപ്പാ
വടക്കേയറ്റത്ത്, ഹംമ്പിൾ കോട്ടേജ്, - ചെങ്ങന്നൂർ

**ക്രൈ**സ്തവ സഭാ ചരിത്രത്തിൽ പൗരസ്ത്യ സഭയ്ക്ക് അതിപ്രധാനമായ സ്ഥാനമാണുള്ളത്. ആകമാന വിശ്വാസാചാരങ്ങൾ ക്രോഡീകരിച്ചതിൽ സഭയുടെ ശില്പികളായ പൗരസ്ത്യ പിതാക്കൻമാരുടെ സംഭാവനകൾ വലുതാണ്. വി.വേദപുസ്തകം, കൂദാശകൾ, അപ്പോസ്തോലന്മാരുടേയും, അപ്പോസ്തോലപിതാക്കൻമാരുടെയും പഠിപ്പിക്കൽ, സഹദേൻന്മാരുടെ മരണം, പിതാക്കൻമാരുടെയുടെയും മല്പാൻന്മാരുടേയും ഉപദേശങ്ങൾ, അവരുടെ ജീവചരിത്രങ്ങൾ, കാലങ്ങൾ, അവരനുഭവിച്ച പീഡകൾ അതിൻമേലുള്ള വിജയം ഇവയെല്ലാം ഒരുവനെ ക്രിസ്തീയ വിശ്വാസത്തോടുകൂടിയ സഭയിൽ ഉറപ്പിച്ചു നിർത്തുന്നു.

വിശുദ്ധനാട്ടിലും, വി. വേദപുസ്തകത്തിൽ പ്രതിപാദിക്കുന്ന ചരിത്ര പശ്ചാത്തലങ്ങളും, സഭാ ചരിത്രത്തിലെ ബഹുലമായ സംഭവങ്ങൾ നടന്നിട്ടുള്ള സ്ഥലങ്ങളും, അപ്പോസ്തോലന്മാരുടെയും, പിതാക്കൻമാരുടെയും കാലടികൾ പതിഞ്ഞ പുണ്യഭൂമിയും സന്ദർശിക്കുക എന്നത് വളരെ നാളത്തെ എന്റെ ഒരു ആഗ്രഹം ആയിരുന്നു. 2002 ൽ ദൈവകൃപയാൽ വിശുദ്ധനാട്ടിൽ കുറെ ദിവസം താമസിച്ച് പഴയനിയമത്തിലും പുതിയനിയമത്തിലും പ്രതിപാദിക്കുന്ന ഒട്ടേറെ സ്ഥലങ്ങൾ സന്ദർശിക്കുവാൻ കഴിഞ്ഞു. ബാക്കിയുള്ള സ്ഥലങ്ങളും സന്ദർശിക്കുവാൻ ആഗ്രഹത്തോടെ പ്രാർത്ഥിച്ചതിന്റെ പൂർത്തീകരണം എന്ന നിലയിൽ ഒരു തീർത്ഥയാത്ര നടത്തുവാൻ ഇടയായി. ഭാഗ്യസ്മരണാർഹനായ പ.മാത്യൂസ് ദ്വിതീയൻ ബാവാതിരുമേനിയോടൊപ്പമുള്ള സഹവാസം മൂലം ഇൻഡ്യയിലും വിദേശത്തും ഉള്ള സഭാ വിഭാഗത്തിലെ മേലദ്ധ്യക്ഷൻമാരുമായി ഒരു നല്ല ബന്ധം സ്ഥാപിക്കാൻ എനിക്ക് സാധിച്ചിരുന്നു. ആ ബന്ധം ഈ യാത്രയിൽ വളരെ സഹായിച്ചു എന്ന് പ്രത്യേകം പറയേണ്ടിയിരിക്കുന്നു.

മുൻസഭാ മാനേജിംഗ് കമ്മറ്റിയംഗമായ വട്ടകുന്നേൽ ശ്രീ. പി.പി. മാത്യു (റജി) യും, എന്നോടൊപ്പം ഈ അനുഗ്രഹിക്കപ്പെട്ട തീർത്ഥാടനത്തിൽ പങ്കാളിയായി.

പ. ബാവാ തിരുമനസ്സുകൊണ്ട് ഈ യാത്രയ്ക്ക് അനുവാദം തരുകയും ഞങ്ങളെ പ്രാർത്ഥിച്ച് അനുഗ്രഹിക്കുയും കോപ്റ്റിക്ക് സഭാ തലവനും, എക്യുമെനിക്കൽ പാത്രിയർക്കീസിനും ഞങ്ങളെ സഹായിക്കുവാൻ തക്കവണ്ണം രണ്ടു കത്തുകൾ തന്നയക്കുകയും ചെയ്തു. സെപ്റ്റംബർ മാസം 10 -ാം തീയതി ബോംബെ വഴി ഞങ്ങൾ യാത്രതിരിച്ചു. ഈജിപ്റ്റ്, തുർക്കി, ഇറ്റലി, ഗ്രീസ്സ്, സൈപ്രസ്സ്, സിറിയ എന്നീ രാജ്യങ്ങൾ ആണ് യാത്രക്കായി തിരഞ്ഞെടുത്തത്.

ഈജിപ്റ്റിന്റെ തലസ്ഥാനമായ കെയ്റോ എയർപോർട്ടിലാണ് ഞങ്ങൾ ഇറങ്ങിയത്. കോപ്റ്റിക്ക് സഭയുടെ പരമാദ്ധ്യക്ഷനായ പാത്രിയർക്കീസ് (പോപ്പ്) അബാ ഷിനൂഡയുടെ കെയ്റോയിലുള്ള അരമനയിലേക്കാണ് ആദ്യംപോയത് അവിടെ എത്തി പ.ബാവാതിരുമേനി തന്നയച്ച കത്ത് ഓഫീസിൽ ഏല്പിച്ചു. പ.പിതാവ് അപ്പോൾ കെയ്റോയിൽ ഉണ്ടായിരുന്നില്ലാ) ഒരു ഉദ്യോഗസ്ഥൻ വന്ന് ഔദ്യോഗികമായി ഞങ്ങളെ സ്വീകരിച്ചു. അറബിഭാഷ എനിക്കു അറിയാമായിരുന്നത് ഈജിപ്റ്റിലും, തുർക്കിയിലും, സിറിയയിലും പ്രയോജനം ചെയ്തു. തുടർന്ന് അടുത്തുള്ള ഹോട്ടലിലേക്ക് ഞങ്ങളെ അയച്ചു. 17 ന് വൈകിട്ട് പ. പാത്രിയർക്കീസ്സിനെ കാണത്തക്കവണ്ണം ക്രമീകരിച്ചിട്ടുണ്ട് അതുവരെ മറ്റു സ്ഥലങ്ങൾ സന്ദർശിക്കുവാൻ. ക്രൈസ്തവ പ്രാധാന്യമുള്ള സ്ഥലങ്ങൾ അടയാളപ്പെടുത്തിയ ഒരു ഭൂപടം തരുകയുണ്ടായി.

പിറ്റേദിവസംപിരമിഡുകളുടെ നാട്ടിലേക്കുപോയി. ഗിസ്സായിലെ പിരമിഡ് ആണ് ആദ്യം കണ്ടത്. ബി.സി 2700 കാലഘട്ടത്തിൽ നിർമ്മിച്ചതായിരുന്നു അത്. ധാരാളം ടൂറിസ്റ്റുകൾ വന്ന് പൊയ്ക്കൊണ്ടിരുന്നു. പോകുന്നവഴിയിൽ നൈൽ നദി കാണുകയുണ്ടായി. നദിയുടെ വശങ്ങളിൽ ഞാങ്ങണ വളർന്നു നിൽക്കുന്നതു കാണാം. ഫറവോൻ രാജാവിനെ ഭയന്ന് മാതാപിതാക്കൾ മോശകുഞ്ഞിനെ ഞാങ്ങണ പെട്ടിയിലാക്കി ഒഴുക്കിയത് ഈ നദിയിൽകൂടിയായിരുന്നു. പുരാതന കെയ്റോ, ബാബിലോൺ എന്നപേരിലാണ് അറിയപ്പെടുന്നത്. വേദപുസ്തകത്തിൽ പറയുന്ന ബാബിലോണിന്റെ ഒരുഭാഗം ഇവിടെ ആയിരുന്നു എന്നാണ് പറയപ്പെടുന്നത്. പിന്നീട് അൽമൊലാക്കാ അഥവാ ഹാങ്ങിങ് ചർച്ച് എന്നറിയപ്പെടുന്ന ദേവാലയം കണ്ടു. എ.ഡി. 375 ൽ പണിയപ്പെട്ടതാണ് ഇത്. നോഹയുടെ പെട്ടകത്തിന്റെ മാതൃകയിലാണ് ദേവാലയത്തിന്റെ ഉൾവശം. തടിയിൽ കൊത്തിവെച്ചിട്ടുള്ള യേശുവിന്റെ ജീവിതവും ആയി ബന്ധപ്പെട്ട കലാരൂപങ്ങൾ ഇവിടെ കാണാം. പ. മാതാവിന്റെയും, യോഹന്നാൻ സ്നാപകന്റെയും, ഗിവറുഗീസ് സഹദായുടെയും നാമത്തിലാണ് ഈ ദേവാലയം.

ഹേരോദാവിനെ ഭയന്ന് മിസ്രയിമിലേക്ക് ഓടിപ്പോയ തിരുകുടുംബം ഏതാണ്ട് നാലുവർഷം ഈജിപ്റ്റിൽ താമസിച്ചു എന്നാണ് പറയപ്പെടുന്നത്. അതിൽ രണ്ട് വർഷം താമസിച്ചു എന്ന് കരുതുന്ന സ്ഥലത്ത് ദൈവമാതാവിന്റെ നാമത്തിൽ ഒരു ദേവാലയം ഉണ്ട്. ഇത് എ.ഡി. 300 നോട് അടുത്ത് റോമൻ പടയാളികൾ ആയിരിക്കെ ക്രിസ്തുമതം സ്വീകരിച്ചു രക്തസാക്ഷികളായി മരിച്ച പരിശുദ്ധ സർഗീസും, ബാക്കൂസും ചേർന്ന് പണിയിച്ചതാണ്.

ഇതിനടുത്താണ് കോപ്റ്റിക് മ്യൂസിയവും, യഹൂദ സിന്നഗോഗും. മ്യൂസിയത്തിൽ ധാരാളം ഐക്കണുകളും, പുരാതന ലിഖിതങ്ങളും, ആചാര്യന്മാർ ആരാധനയ്ക്കും ഉപയോഗിച്ചിരുന്ന വി. വസ്ത്രങ്ങൾ, ധൂപകുറ്റി, പലതരം കാസാ, പിലാസ, പുരാതന വേദപുസ്തക കയ്യെഴുത്തു പ്രതികൾ മുതലായവ കാണാൻ സാധിച്ചു.

പിന്നീട് മാദി എന്ന സ്ഥലത്ത് മൊണാസ്ടറി & വെർജിൻ മേരി ചർച്ച് കാണാൻ പോയി. നൈൽനദിയുടെ തീരത്ത് ദൈവമാതാവിന്റെ നാമത്തിലുള്ള ഒരു ദേവാലയമാണിത്. തിരുകുടുംബം യാത്രയിൽ ചില ദിവസങ്ങൾ ഇവിടെ താമസിക്കുകയും യേശുകുഞ്ഞിനെ നദിയിൽ കുളിപ്പിക്കുകയും ചെയ്തു എന്നാണ് പാരമ്പര്യം. ഏതാണ്ട് 8 വർഷം മുമ്പ് നദിയിൽകൂടി തുറന്ന ഒരു വേദപുസ്തകം വെള്ളം നനയാതെ ഒഴുകി വരുകയും, ദേവാലയത്തിന്റെ വശത്തുള്ള പടവുകളിൽ വന്ന് അണയുകയും ചെയ്തു. അത് കണ്ടവർ വേദപുസ്തകം എടുത്ത് ദേവാലയത്തിലേക്ക് കൊണ്ടുവന്നു. തുറന്നുവെച്ചിരുന്ന ഭാഗം യെശയ്യാ പ്രവചനം 7-ാം അദ്ധ്യായം 14-ാം വാക്യം ആയിരുന്നു. അന്ന് അത് വലിയ വാർത്തയും ആയിരുന്നു. ആ വേദപുസ്തകം ദേവാലയത്തിൽ ചില്ലിട്ട പേടകത്തിൽ സൂക്ഷിച്ചിരിക്കുന്നു.

പിന്നീട് മഹറക്ക് എന്ന സ്ഥലത്തേക്ക് പോയി. അവിടെ തിരുകുടുംബം രണ്ടുവർഷം പാർത്തു എന്ന് വിശ്വസിക്കുന്നു. പ.മാതാവ് യേശുകുഞ്ഞിനേയും കൊണ്ട് ഇരിക്കാറുള്ള ഒരു തണൽ മരം ഇപ്പോഴും അവിടെ കാണാം. ഇലകൾ ഒന്നും ഇല്ലാതെ ഉണങ്ങി ദ്രവിച്ച ശാഖകൾ താങ്ങും കൊടുത്ത്, ക്ലാമ്പ് ചെയ്ത് ചുറ്റും കമ്പി വലയിട്ട് സൂക്ഷിച്ചിരിക്കുന്നു. തൊട്ടടുത്തായി ഒരു കിണറും ഉണ്ട്. അങ്ങനെ കെയ്റോയിലുള്ള മിക്കവാറും കാഴ്ചകൾ എല്ലാം കണ്ടിട്ട് പിറ്റേ ദിവസം ഞങ്ങൾ ആശ്രമങ്ങൾ സന്ദർശിക്കുവാനായി പോയി.

നാലാം നൂറ്റാണ്ടിൽ സ്ഥാപിതമായ 1700 വർഷത്തോളം പഴക്കമുള്ള ആശ്രമങ്ങൾ ഇവിടെ സ്ഥിതിചെയ്യുന്നു. ഈ ആശ്രമങ്ങൾ എല്ലാം തന്നെ ശത്രുക്കളാൽ പലപ്രാവശ്യം നശിപ്പിക്കപ്പെട്ടിട്ടുള്ളവയാണ്. ആദ്യമായി ഞങ്ങൾ പോയതും ആബാ ബിഷോയി ആശ്രമത്തിലേക്കായിരുന്നു കെയ്റോയിൽ നിന്ന് ഏകദേശം 135 കി.മി. പടിഞ്ഞാറുള്ള ഒരു മരുഭൂമിയാണ് ഇത്. Wadi El Natroon എന്നാണ് ബസ്സ് ഇറങ്ങേണ്ട സ്ഥലത്തിന്റെ പേര്. 4-ാം നൂറ്റാണ്ടിൽ സ്ഥാപിതമായ ഈ ആശ്രമം 10-ാം നൂറ്റാണ്ടിൽ ഇവിടെ ജീവിച്ചിരുന്ന പരിശുദ്ധനായ സന്യാസി ബിഷോയുടെ കാലശേഷമാണ് ഇതിന് ബിഷോയി ആശ്രമം എന്ന് പേരായത്. ഈ പരിശുദ്ധന്റെ ശരീരം മദ്ബഹായുടെ താഴെ ഇടതുവശത്തായി സൂക്ഷിച്ചിരിക്കുന്നു. ധാരാളം ഭക്തർ വന്ന് അവിടെ നിന്നുകൊണ്ട് ഗാനങ്ങൾ ആലപിക്കുന്നത് കേൾക്കുവാൻ സാധിച്ചു. അദ്ദേഹം താമസിച്ചിരുന്ന ഗുഹയും ഗുഹാ ദേവാലയവും അങ്ങനെ തന്നെ നിലനിർത്തിയിരിക്കുന്നു. ഒരിക്കൽ 21 ദിവസം ഗുഹയിൽ നിന്ന് പുറത്തുവരാതെ ഭക്ഷണപാനീയങ്ങൾ ഉപേക്ഷിച്ച് തപസ്സ് അനുഷ്ടിക്കുകയും 21-ാം ദിവസം യേശു തമ്പുരാൻ പ്രത്യക്ഷപ്പെടുകയും ഒരു അതിഥിയുടെതെന്ന പോലെ യേശുവിന്റെ കാൽ ഈ പരിശുദ്ധൻ കഴുകി എന്നും പാരമ്പര്യം സാക്ഷിക്കുന്നു. ഈ പരിശുദ്ധന്റെ നാമത്തിൽ ധാരാളം അത്ഭുതങ്ങൾ നടക്കുന്നുണ്ട്. പരിശുദ്ധനായ മക്കാറിയോസും, പ. മാർ അപ്രേമും നാലാം നൂറ്റാണ്ടിൽ ഈ ആശ്രമത്തിൽ സന്ദർശകരായി താമസിച്ചിട്ടുണ്ട്. മാർ അപ്രേമിനെപറ്റിയും മറ്റൊരു പാരമ്പര്യ വിശ്വാസം ഇവിടെയുണ്ട്. മാർ അപ്രേം സന്യാസ ജീവിതശൈലി പഠിക്കാൻവേണ്ടി ഈ ആശ്രമത്തിലേക്ക് വന്നു. ദീർഘയാത്ര അപ്രേമിനെ വളരെ തളർത്തി. ക്ഷീണാവസ്ഥയിലായ മാർ അപ്രേം യാത്രക്ക് ഒരു ഊന്നുവടി ഉപയോഗിക്കുമായിരുന്നു. ആശ്രമ അംഗങ്ങൾ അത് കണ്ട് ഒരു ഭംഗിക്ക് വേണ്ടിയാണ് അങ്ങനെ ചെയ്യുന്നത് എന്ന് അപ്രേമിനെ തെറ്റിദ്ധരിച്ചു. അതു മനസ്സിലാക്കിയ അപ്രേം ആ വടി അവിടെ മണ്ണിൽ നാട്ടി. പിന്നീട് ആ ഊന്നുവടി കിളിർത്ത് തളിർത്ത് ഒരു വലിയ മരം ആയിതീർന്നു. ആ മരം ഇന്നും ആശ്രമ സംരക്ഷണയിൽ വളർന്ന് നില്ക്കുന്നു. ചുറ്റും ഉയർന്ന മതിൽകെട്ടി മരം സാരക്ഷിച്ചിരിക്കുന്നു. ഈ ആശ്രമത്തിൽ വിശുദ്ധരായ മാർ അപ്രേം, 40 സഹദേൻമാർ, പേർഷ്യയിലെ വി.യാക്കോബ്, കുറിയാക്കോസ് സഹദാ, അമ്മ യൂലിത്തി, ആർഷിലിറ്റിസ്സിലെ പീലക്സിനോസ്, തദ്റോസ്, സഫിറൂസ്, ചെറിയജോൺ, കറുത്ത മോസസ്സ്, മഗ്ദലനമറിയം, പക്ഷികളാൽ പോറ്റി പുലർത്തപ്പെട്ട തിബ്സിയിലെ പൗലോസ് എന്നിവരുടെ തിരുശേഷിപ്പുകൾ സൂക്ഷിച്ചിരിക്കുന്നു. പ. പാത്രിയർക്കീസ് ആബാ ഷിനൂഡാ ആഴ്ചയിൽ രണ്ടു ദിവസമെങ്കിലും ഗുഹകൾ നിറഞ്ഞ ഈ മരുഭൂമിയിൽ പഴയ പിതാക്കന്മാരെപ്പോലെ ഇപ്പോഴും ധ്യാന നിരതനായി കഴിയുന്നു എന്ന് അറിയാൻ കഴിഞ്ഞു.

തുടർന്ന് സിറിയൻ മൊണാസ്ടറി എന്ന് അറിയപ്പെടുന്ന ആശ്രമത്തിലേക്ക് പോയി. ഇവ തമ്മിൽ ഏകദേശം 7.കിമി. അകലം ഉണ്ട്. നല്ല കെട്ടിടങ്ങൾ ഉണ്ടായിട്ടും ഇവിടുത്തെ സന്യാസിമാർ എല്ലാവരും ഏകാന്തവാസികൾക്കുള്ള മണ്ണുകൊണ്ടുള്ള ഇടുങ്ങിയ മുറികളിലും ഗുഹകളിലും താമസിക്കുന്നു. നമ്മുടെ റമ്പാൻമാരെപ്പോലുള്ള കുപ്പായം ആണ് എല്ലാവരും ധരിക്കുന്നത്. കല്ലുകൊണ്ടുള്ള മേശയും, ഇരിപ്പിടവും ആണ് ആഹാരം കഴിക്കുന്ന ഹാളിൽ ഉള്ളത്. ഇവിടെ രാവിലെ 3 -.30 ന് ആണ് രാത്രിനമസ്കാരം ആരംഭിക്കുന്നത്. തുടർന്ന് പ്രഭാത നമസ്ക്കാരം, വി.കുർബാന ആങ്ങനെ 7 മണിയോടുകൂടി അത് പൂർത്തിയാകുന്നു. തുടർന്ന് പ്രഭാത ഭക്ഷണം. നിശബ്ദരായി ഇരുന്നാണ് ഭക്ഷണം കഴിക്കുന്നത്. പിന്നീട് അവരവർക്കായി നൽകിയിട്ടുള്ള ജോലികൾ ചെയ്യണം. 3.30 - ന് ആണ് സന്ധ്യാ നമസ്കാരം. അത്താഴം 5.30 നോടുകൂടി കഴിക്കും. പിന്നെ ഭക്ഷണം ഇല്ല. അവരവരുടെ സ്ഥലങ്ങളിൽ പ്രാർത്ഥനയിലും വായനയിലും കഴിച്ചുകൂട്ടും. നാലാം നൂറ്റാണ്ടിലും, അഞ്ചാം നൂറ്റാണ്ടിലും ജീവിച്ചിരുന്ന ധാരാളം വിശുദ്ധന്മാരുടെ തിരുശേഷിപ്പുകൾ ഇവിടെ സൂക്ഷിച്ചിരിക്കുന്നു.

പിറ്റേദിവസം ബാരാമൂസ് ആശ്രമം സന്ദർശിച്ചു. ഇതും നാലാം നൂറ്റാണ്ടിൽ സ്ഥാപിതമായതാണ്. ആ കാലത്ത് ശത്രുക്കൾ തങ്ങളെ ആക്രമിക്കാൻ വന്നാൽ രക്ഷപെടാനുള്ള പ്രത്യേക ചങ്ങല ഘടിപ്പിച്ച തടി പാലങ്ങൾ ഇവിടെ കാണാം. ആശ്രമത്തിന് ചുറ്റുമതിലുണ്ട്. മതിലിന് ഏകദേശം പത്ത് അടി പൊക്കം ഉണ്ട്. ശത്രുക്കൾ കയറാതിരിക്കാനാണ് ഇത്രയും പൊക്കം എന്ന് ഗൈഡ് റമ്പാൻ

പറഞ്ഞു. ക്രിസ്തീയ സാഹചര്യത്തിൽ ചെറുപ്പകാലം കഴിക്കാൻ ഇടയായ രണ്ട് റോമൻ രാജകുമാരൻമാർ സന്യാസ ശിഷത്വം നൽകണം എന്ന് അഭ്യർത്ഥിച്ച് ഇവിടെ വരുകയും പ. മക്കാറിയോസിന്റെ ശിഷത്വം സ്വീകരിക്കുകയും,, ഈ ആശ്രമത്തിൽ ജീവിച്ച് മരിക്കുകയും, അവരെ ഇവിടെ അടക്കം ചെയ്യുകയും ചെയ്തു. പിന്നീടു അവിടെ ബലിപീഠം പണിതു. ഓഫ് ദ റോമൻസ് എന്ന് അർത്ഥം വരുന്ന, ബാറാമൂസ് എന്ന് പിന്നീട് ഈ ആശ്രമത്തിന് പേരായി. വിശുദ്ധരായ സ്തേഫാനോസ് സഹദാ സാറാപമൻ, ഡെമനിയ, അബ്ബാ ജോൺ, അബ്ബാ ഇസഹാക്ക്, മീനാ എന്നിവരുടെ തിരുശേഷിപ്പുകൾ ഇവിടെ സൂക്ഷിച്ചിരിക്കുന്നു.

പിന്നീട് ഞങ്ങൾ പോയത് പരിശുദ്ധനും ആശ്രമ സ്ഥാപകരിൽ പ്രധാനിയും ആയിരുന്ന മക്കാറിയോസിന്റെ ആശ്രമത്തിലേക്കായിരുന്നു. ആ പരിശുദ്ധൻ ഈ ആശ്രമം സ്ഥാപിക്കുകയും തന്റെ ജീവിതത്തിന്റെ മുക്കാൽ പങ്കും ഇവിടെ ചിലവഴിക്കുകയും ഇവിടെ മരിച്ച് കബറടക്കപ്പെടുകയും ചെയ്തു. ഇദ്ദേഹം ഏകദേശം 90 വയസ്സുവരെ ജീവിച്ചു. കൂടാതെ അലക്സാണ്ട്രയിലെ മക്കാറിയോസ്, മറ്റൊരു ബിഷപ്പ് മക്കാറിയോസ് എന്നിവരും ഇവിടെ ജീവിച്ച് കാലം ചെയ്ത് ഇവിടെ അവരെ അടക്കിയിരിക്കുന്നു. ഈജിപ്റ്റിലെ പുരാതനമായ ആശ്രമങ്ങളിൽ പലതുകൊണ്ടും പ്രാധാന്യ മർഹിക്കുന്നതാണ് ഈ ആശ്രമം. ആശ്രമങ്ങളുടെ ദിവ്യ ജ്യോതിസ്സായിരുന്ന അന്തോനിയോസും മക്കാറിയോസും സമകാലീനരായിരുന്നു. ഇവർ പരസ്പരം സന്ദർശനം നടത്തിയിരുന്നു. വി. അന്തോനിയോസും ഈ ആശ്രമത്തിൽ താമസിച്ചിട്ടുണ്ട്. പ്രധാന പള്ളിയിൽ പ. മക്കാറിയോസ്, യോഹന്നാൻ മാംദാനാ, ദാനിയേൽ പ്രവാചകൻ എന്നിവരുടെ നാമത്തിൽ ബലിപീഠം സ്ഥാപിച്ചിരിക്കുന്നു. കൂടാതെ യോഹന്നാൻ മാംദാനാ, എലീശാ പ്രവാചകൻ എന്നിവരുടെ തിരുശേഷിപ്പുകളും സൂക്ഷിച്ച് വെച്ചിരിക്കുന്നു.

എ.ഡി 444 ൽ ലിബിയയിൽ നിന്ന് എത്തിയ കൊള്ളക്കാർ അന്നുണ്ടായിരുന്ന ആശ്രമം കൊള്ളയടിക്കുകയും 49 സന്യാസിമാരുടെ തല അറുത്ത് അവരെ കൊല്ലുകയും ചെയ്തു. അങ്ങനെ കൊല്ലപ്പെട്ടവരെ സമൂഹമായി അടക്കി ആ കല്ലറയുടെ മുകളിൽ ഒരു ബലിപീഠവും സ്ഥാപിച്ചു. അതാണ് Church of Martyrs ആ ദേവാലയവും സ്ഥിതി ചെയ്യുന്നത് ഈ ആശ്രമത്തിലാണ്. പുരാതന ഗുഹകളും സന്യാസിമാർ തപസ്സുചെയ്ത അറകളും ഇവിടെയുണ്ട്. വെള്ളിയാഴ്ചമാത്രമേ സന്ദർശകരെ ഇവിടെ പ്രവേശിപ്പിക്കുകയുള്ളൂ. സന്ദർശകർക്ക് സമൃദ്ധമായി ആഹാരവും ഇവിടെ കൊടുക്കുന്നു. ഇപ്പോൾ 89 സന്യാസിമാർ (റമ്പാൻമാർ) ഇവിടെ അംഗങ്ങളായി താമസിക്കുന്നു. ഒരു പ്രാവശ്യം ആശ്രമ അംഗം ആയാൽ രോഗ ചികിത്സയ്ക്ക് അല്ലാതെ ആശ്രമം വിട്ടു പോകാൻ അനുവാദമില്ല. ഞങ്ങളെ എല്ലാം കൊണ്ടുനടന്ന് കാണിച്ച ബഹുമാനപ്പെട്ട റമ്പാച്ചൻ 18 വർഷമായി ആശ്രമത്തിന് പുറത്ത് പോയിട്ട് എന്ന് പറയുകയുണ്ടായി. ഏകദേശം 600 ഏക്കറോളം കൃഷിഭൂമി ആശ്രമത്തിന് സ്വന്തമായിട്ടുണ്ട്. എല്ലാവരും ഓരോ ജോലിയിൽ ഏർപ്പെടുന്നു. ഞങ്ങൾ അവരോടൊരുമിച്ചു സന്ധ്യാനമസ്ക്കാരത്തിൽ സംബന്ധിച്ചു. തിരുശേഷിപ്പുകൾ ഒക്കെ വന്ദിച്ച് പ്രാർത്ഥിച്ച് അവിടുത്തെ ഗസ്റ്റ് ഹൗസിൽ രാത്രി താമസിച്ച്, പിറ്റേ ദിവസം അനേകം പിതാക്കന്മാരെ സഭയ്ക്കും നൽകിയ പുരാതന നഗരമായ അലക്സാണ്ട്രിയായിലേക്ക് യാത്ര തിരിച്ചു. ആശ്രമങ്ങൾ ഒക്കെ കണ്ടു മടങ്ങുമ്പോൾ മനസ്സിൽ ആഗ്രഹം ഉയർന്നു. ഇവിടെ നമുക്കും ഒരു ആശ്രമം അതുപോലെ ഉണ്ടായിരുന്നെങ്കിൽ എന്ന്. അതൊക്കെ ദൈവ ഇഷ്ടം എന്ന് കരുതുന്നു. ഒരു മുസ്ലീം രാജ്യം ആയിട്ടും ആശ്രമജീവിതത്തിന്റെ തനിമ കൈവിടാതെ ത്യാഗം സഹിച്ചു താമസിക്കുന്ന വന്ദ്യരായ സന്യാസി ശ്രേഷ്ടന്മാരെ ദൈവം തമ്പുരാൻ കാത്ത് പരിപാലിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

ക്രൈസ്തവ ചരിത്രത്തിൽ പലവിധത്തിലും കേൾവികേട്ട ഒരു കേന്ദ്രമാണ് അലക്സാണ്ട്രിയാ മെഡിറ്ററേനികൻ കടൽ തീരത്തുള്ള മനോഹരമായ ഈ തുറമുഖ പട്ടണം നന്നായി ഇപ്പോഴ അലങ്കരിച്ചിട്ടുണ്ട്. കടലിനോട് ചേർന്നുള്ള മനോഹരങ്ങളായ സ്ഥലങ്ങൾ എല്ലാം ചുറ്റിനടന്നു കണ്ടു. വി. മർക്കോസാണ് ഇവിടെ സഭ സ്ഥാപിച്ചത്. ഇത് എ.ഡി. 64 ൽ ആണ് എന്ന് കരുതപ്പെടുന്നു. വി. മർക്കോസ് ഇവിടെ വെച്ച് കൊല്ലപ്പെടുകയും ഇവിടെയുള്ള ദേവാലയത്തിൽ കബറടക്കപ്പെടുകയും ചെയ്തു. പിന്നീട് തിരുശേഷിപ്പ് കെയിറോയിലേക്ക് മാറ്റപ്പെട്ടു. ഞങ്ങൾ അവിടെ വി.കുർബാനയിൽ സംബന്ധിച്ചു. ഈ ദേവാലയത്തിൽ 46 പാത്രിയർക്കീസുന്മാരെ കബറടക്കിയിട്ടുണ്ട്. അവരുടെ പേരുകളും അവർ ജീവിച്ചിരുന്ന കാലയളവും മാർബിൾ ഫലകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഏഴാം നൂറ്റാണ്ടിൽ മുസ്ലീം ആക്രമണത്തിൽ ഈ ദേവാലയം നശിപ്പിക്കപ്പെട്ടു. എ.ഡി 292 ൽ റോമൻ ചക്രവർത്തിയായിരുന്ന ഡയോക്ലിഷൻ ഈ പട്ടണത്തെ ആക്രമിക്കുകയും ലക്ഷക്കണക്കിന് ക്രിസ്ത്യാനികൾ ഇവിടെ കൊല്ലപ്പെടുകയും ചെയ്തു. പീഡനകാലത്ത് ക്രിസ്ത്യാനികളെ ക്രൂരമൃഗങ്ങളുടെ മുമ്പിൽ എറിഞ്ഞുകൊടുത്തു കൊല്ലിക്കുകയും ചെയ്ത അറീനാ തീയേറ്ററിന്റെ തകർന്ന ഭാഗങ്ങളും ഇവിടെ കാണാം. മഹാന്മാരായ ദിവനാസ്സിയോസ്സ് (എ.ഡി. 240), അത്താനാസ്സിയോസ് (എ.ഡി. 295), കൂറിലോസ് (എ.ഡി 378), മാർ ദിയസ്തോ റോസ് (എ.ഡി. 454), മാർ തിമോത്തിയോസ് (എ.ഡി 497), തുടങ്ങിയ പിതാക്കന്മാർ ഇവിടെ ജീവിച്ചവർ ആയിരുന്നു. ഇവിടെ ഇപ്പോൾ പ്രധാനപ്പെട്ട നാലു ദേവാലയങ്ങൾ ഉണ്ട്. അത് പ. മാതാവ്, ഗിവറുഗീസ് സഹദാ, കുറിയാക്കോസ് സഹദാ, പ. അത്താനാസ്സിയോസ് എന്നിവരുടെ നാമത്തിലാണ്.

പിന്നീട് സീനായി മരുഭൂമിയും ദൈവത്തിന്റെ പർവ്വതമായ ഹോറേബും കാണുവാനായിപോയി. പിതാവായ ദൈവം ദീർഘദർശിന്മാരിൽ തലവനായ മോശക്ക് പത്ത് കല്പനകൾ നൽകിയത് ഇവിടെ വെച്ച് ആയിരുന്നല്ലോ. സിനായ് ഉപദ്വീപിന്റെ തെക്കുഭാഗത്ത് ഏകദേശം 7500 അടി ഉയരമുള്ള കൊടു മുടിയെ (യെബൽ മൂസ) മോശയുടെ പർവ്വതം എന്ന് വിളിച്ചുപോരുന്നു. രണ്ടാം നൂറ്റാണ്ടുമുതൽ ഇവിടെ ക്രിസ്തീയ ആശ്രമങ്ങൾ ഉണ്ട്.

പിറ്റേദിവസം കെയ്റോയിലേക്ക് മടങ്ങിവരുകയും മുൻനിശ്ചിച്ച പ്രകാരം കോപ്റ്റിക് സഭയുടെ തലവൻ പരി

ശുദ്ധ പാത്രിയർക്കീസ് (പോപ്പ്) ഷിനോഡയെ കാണുവാൻ അദ്ദേഹത്തിന്റെ അരമനയിൽ എത്തുകയും ചെയ്തു. ആശ്രമ ജീവിതചര്യ അണുവിടാതെ പാലിച്ചുകൊണ്ട് ഉത്തമമായ സന്യാസജീവിതം നയിക്കുന്ന ലോക ക്രിസ്ത്യാനികൾ മുഴുവൻ ആദരിക്കുന്ന ഒരുമഹൽ വ്യക്തിയാണ് ഈ പരിശുദ്ധ പിതാവ്. അദ്ദേഹത്തിന്റെ രണ്ടു സെക്രട്ടറി തിരുമേനിമാരാണുള്ളത്. HG അരാമിയ, HG യൂഹാനോസ് എന്നാണ് അവരുടെ പേരുകൾ. ഈ യൂഹാനോസുമായി എനിക്ക് നേരത്തെ പരിചയം ഉണ്ട്. അവർ ഞങ്ങളെ പ. പിതാവിന്റെ അടുക്കലേക്ക് കൊണ്ടുപോയി. പ. ബാവാ തിരുമേനിയെപ്പറ്റി അന്വേഷിക്കുകയും സഭയുടെ വിശേഷങ്ങൾ ഒക്കെ ചോദിച്ചറിയുകയും ചെയ്തു. ഈ സമയം കുടിക്കാൻ ചായയും തന്നു. ഞങ്ങൾ യാത്ര ചെയ്ത് കണ്ട സ്ഥലങ്ങളെപ്പറ്റി ഒക്കെ ഞങ്ങളോടു ചോദിച്ചു. വലിയ തടിയിൽ തീർത്ത കുരിശുമാലയുമായും, ചെറിയമുത്തുള്ള ജപമാലകളും. പ. സ്തേഫാനോസ് സഹദായുടെ ഒരു ഐക്കണം ഞങ്ങൾക്ക് സമ്മാനമായി തന്നു. തുടർന്ന് തലയിൽ കൈവെച്ച് പ്രാർത്ഥിച്ച് ഞങ്ങളെ അനുഗ്രഹിച്ചു. ഞങ്ങൾക്കു ചെയ്ത എല്ലാ സഹായങ്ങൾക്കും ഞാൻ നന്ദി പറഞ്ഞു. തുടർന്ന് അദ്ദേഹം ഞങ്ങളുടെ ഒപ്പം നിന്ന് ഫോട്ടോ എടുത്തു. സെക്രട്ടറി തിരുമേനിമാരോടൊപ്പം വിഭവസമൃദ്ധമായ അത്താഴം കഴിഞ്ഞ് എല്ലാവർക്കും നന്ദിപറഞ്ഞുകൊണ്ട് ഞങ്ങൾ അരമനയോട് യാത്രപറഞ്ഞു.

പിറ്റേദിവസം സഭാചരിത്രത്തിൽ എക്ഷ്യാമൈനർ എന്ന് അറിയപ്പെടുന്ന തുർക്കി ലക്ഷ്യമാക്കി ഞങ്ങൾ പ്ലെയിൻ കയറി.

#### ഏഷ്യാമൈനർ

സഭാ ചരിത്രത്തിന്റെ ഈറ്റില്ലം ആയ ഏഷ്യാമൈനർ ഉൾപ്പെടുന്ന തുർക്കി രാജ്യത്തിലെ Istanbul Airport ൽ ആണ് ഞങ്ങൾ ചെന്ന് എത്തിയത്. അനേകം ചരിത്രസംഭവങ്ങൾക്ക് സാക്ഷിയായിട്ടുള്ളതും അനേകം മാഹാത്മാക്കൾ ജനിച്ച് ജീവിച്ച് ഇതിഹാസങ്ങൾ രചിച്ചിട്ടുള്ളതുമായ ഈ രാജ്യത്ത് ഇന്ന് 98% മുസ്ലീങ്ങൾ ആണ് എന്ന് മനസ്സിലായപ്പോൾ ഉള്ളിൽ ഒരു നിരാശയുടെ അനുഭവം ഉണ്ടായി.



പി. പി. മാത്യു, എക്യുമെനിക്കൽ പാത്രിയർക്കീസ് പ. ബർത്തിലോമിയോ, വെരി. റവ. ജേക്കബ് ജോൺസ്, കോർഎപ്പിസ്ക്കോപ്പാ

പ. പൗലോസ് അപ്പോസ്തോലൻ ലേഖനമെഴുതിയ ഗലാത്യയും, ഫിലാഡൽഫിയയും, പിസിദ്യയിലെ അന്ത്യോക്യയും, ലുസ്ത്രാ, ദെർബ, ഇക്കോന്യ, പംഫുല്ല പ്രവിശ്യകളും, പെർഗ്ഗ, കൊലസ്സ്യ സഭാ വാസികളും, കൈസര്യയും, കപ്പദോക്യയും, നിഖ്യായും, കുസന്തീനോസും, എഫെസ്സൂസും, മിലേത്തൊസും, മർദീനും, തുറബ്ദിനും, ദയറാ ബുക്കാറയും, കൽക്കദോന്യയും, കിലികൃയും, അർമീനിയായുടെ അടുത്തുള്ള അറാറാത്ത് പർവ്വതനിരകളും ശ്ലൈഹികവും കുറ്റമില്ലാത്തതുമായ ഏക വിശ്വാസത്തെ പാലിച്ച നമ്മൾക്ക് ഏല്പിച്ചുതന്നവരായി ശുദ്ധിമാൻമാരുടെ സ്ഥലത്ത് ശുദ്ധതയോട് മുമ്പുകൂടി നിദ്രപ്രാപിച്ച് വിശ്രമിക്കുന്നവരായ നമ്മുടെ പിതാക്കൻമാർ ജീവിച്ച് തങ്ങളുടേതായ താലന്തുകൾ സഭയ്ക്ക് നൽകിയ അവരുടെ കർമ്മ ഭൂമിയായ ഈ തുർക്കിയിൽ ചെന്ന് എത്താൻ സാധിച്ചത് ജീവിതത്തിലെ ഏറ്റവും വലിയ ഒരു ഭാഗ്യം ആയി കരുതുന്നു.

പുരാതന കുസന്തിനോസ് ആണ് ഇന്നത്തെ Istanbul എക്യുമെനിക്കൽ പാത്രിയർക്കിസ്സിന്റെ ആസ്ഥാനം ഇവിടെയാണ്. ഇപ്പോഴത്തെ പാത്രിയർക്കിസ്സായ പ.ബർത്തലോമോസ് ഈ ആസ്ഥാനത്താണ് താമസിക്കുന്നത്.

അപ്പോസ്തോലനായ വി.അന്ത്രയോസ് ആണ് ഇവിടെ ക്രിസ്തുമതം സ്ഥാപിച്ചത്. അദ്ദേഹത്തിന്റെ നാമത്തിലാണ് പ്രധാന ദേവാലയം സ്ഥാപിച്ചിരിക്കുന്നത് അദ്ദേഹത്തിന്റെ തിരുശേഷിപ്പ് ഇവിടെ സൂക്ഷിച്ചിരിക്കുന്നു. പരുമലപ്പള്ളി പുതുക്കി പണിത് ആയതിന്റെ കൂദാശയ്ക്ക് വിശിഷ്ട അതിഥിയായി വന്നത് ഈ പാത്രിയർക്കീസ്സായിരുന്നു അദ്ദേഹത്തേയും കൂടെയുള്ളവരേയും ശുശ്രൂഷിക്കുവാൻ അന്ന് ഞങ്ങൾക്ക് അവസരം ലഭിച്ചിരുന്നു. ആ നിലയിൽ ഒരു പ്രത്യേക സ്നേഹ വാത്സല്യം അദ്ദേഹത്തിന് ഞങ്ങളോടും ഉണ്ടായിരുന്നു. ആയതുകൊണ്ട് കണ്ടപ്പോൾ തന്നെ സന്തോഷത്തോടെ സ്വീകരിക്കുകയും ചെയ്തു. അരമനയോട് ചേർന്നുള്ള ഹോട്ടലിൽ ഞങ്ങളെ താമസിപ്പിച്ചു.

ഔദ്യോഗികമായി പിറ്റേദിവസം 11 മണിക്ക് കാണാൻ സമയം നിശ്ചയിച്ചു. മനോഹരമായ മർമാര കടലിനോടു ചേർന്നാണ് ഈ അരമനയും, സെന്റ് മാർക്ക് കത്തീഡ്രലും. സ്വർണ്ണം, വെള്ളി ഇവ കൊണ്ടുണ്ടാക്കിയിട്ടുള്ള മനോഹരങ്ങളായ ധാരാളം ഐക്കൺ കൊണ്ട് ദേവാലയം അലങ്കരിച്ചിരിക്കുന്നു. ഹൈക്കലായിൽ വലതുവശത്തായി വി. അന്ത്രയോസ്സിന്റെ സാങ്കല്പിക സിംഹാസനം സൂക്ഷിച്ചിരിക്കുന്നു.

രാത്രിയിൽ ഞങ്ങൾ പട്ടണം ചുറ്റി നടന്ന് കണ്ടു. ഈസ്റ്റാൻബുളിൽ രാത്രി ഇല്ലാ എന്നുപറയാം. എല്ലാവരും സഞ്ചരിക്കുകയും, ആഹാരം കഴിക്കുകയും ബിസിനസ്സിൽ ഏർപ്പെടുകയും ചെയ്യുന്നു. ഏകദേശം നാലായിരം

വ്യത്യസ്ത സാധനങ്ങൾ വില്ക്കുന്ന കടകൾ പട്ടണത്തിന്റെ ഹൃദയഭാഗത്തു ണ്ട്. ലോകത്തിലെ എല്ലാ തരത്തി ലുള്ള ആഹാരം ലഭിക്കുന്ന ഹോട്ടലു കളും റസ്റ്റോറന്റുകളും ഇവിടെ ഇടക ലർന്ന് കാണാം.

പിറ്റേദിവസം 11 മണിക്ക് ഞങ്ങൾ പാത്രിയർക്കീസിന്റെ അരമനയിലെ ത്തി. വിശാലമായ സ്വീകരണ മുറിക ളും, കണ്ണഞ്ചിപ്പിക്കുന്ന ലൈറ്റുകളും, വിലകൂടിയ പരവതാനികളും, മനോഹ രമായ ഇരിപ്പിടങ്ങളും എല്ലാംകൂടി ഒരു രാജകീയ പ്രൗഢിതന്നെ അവിടെ കാണാം. പാത്രിയർക്കീസന്മാരായി രുന്ന പിതാക്കന്മാരുടെ ചിത്രങ്ങൾ ഭിത്തിയിൽ അവരുടെ ജീവിതകാലം അനുസരിച്ച് രേഖപ്പെടുത്തി ക്രമീകരി ച്ചിട്ടുണ്ട്. പ. പിതാവിന്റെ സെക്രട്ടറി ഞങ്ങളെ അദ്ദേഹത്തിന്റെ മുറിയിലേക്ക് ആനയിച്ചു. അദ്ദേഹം എഴുന്നേറ്റ് വന്ന് ബലഹീനനായ എന്നെ ചുംബിച്ച് സ്വാഗതം ചെയ്തു. ആദ്യമെ പ.മാ ത്യൂസ് ദ്വിതിയൻ ബാവയുടെ മരണ ത്തെപ്പറ്റി ചോദിച്ചു. അത് വിവരിച്ചു കൊണ്ട് ഞാൻ കൈയ്യിൽ കരുതിയി രുന്ന പ. ബാവയുടെ ചിത്രം അദ്ദേഹ ത്തിന് കൊടുത്തു. അത് വാങ്ങി അതിൽ മുത്തി മേശപ്പുറത്ത് വെച്ചു എന്നിട്ടു ഇങ്ങനെ പറഞ്ഞു. "I have never come across such a divine personality in my life" തുടർന്ന് ഇപ്പോഴത്തെ പ. ബാവാതിരുമേനിയെ പ്പറ്റി അന്വേഷിച്ചു. ബാവാ തിരുമന സ്സുകൊണ്ട് തന്നയച്ച കത്ത് ഞങ്ങൾ അദ്ദേഹത്തെ ഏല്പിച്ചു. ഞങ്ങളുടെ പ്രോഗ്രാം ചോദിച്ചു. തുർക്കിയിലെ പുരാതന ക്രിസ്തീയ കേന്ദ്രങ്ങളെപ്പറ്റി ഒരു അദ്ധ്യാപകനെപ്പോലെ വിശദീക രിച്ചു. ആ സ്ഥലങ്ങൾ കാണുവാനുള്ള ക്രമീകരണം ചെയ്യാം, കൂടാതെ ഭക്ഷണം അരമനയിൽ നിന്ന് കഴി ക്കണം എന്നും ആവശ്യപ്പെട്ടു. ഇന്നു വൈകിട്ട് ഞങ്ങളുടെ ബഹുമാനാർത്ഥം ഡിന്നറുണ്ട്. ഏഴ് മണിക്ക്, അതിനായി പ്രത്യേകം ക്ഷണിക്കുന്നു എന്നു കല്പിച്ചു. തുടർന്ന് പലകാര്യങ്ങളും സംസാരിക്കയുണ്ടായി. കുരിശുമാല, വിശിഷ്ടമായ കുന്തിരിക്കം, വി.കുർബാ നയിൽ ധരിക്കാൻ ഐക്കൺ ചേർത്ത് തയിച്ച മനോഹരമായ ഒരു വിശേഷ വസ്ത്രം അദ്ദേഹത്തിന്റെ ഫോട്ടോ പതിച്ച കപ്പ് ഇത്രയും തന്നുകൊണ്ട് ഇൻഡ്യൻ ഓർത്തഡോക്സ് സഭയിൽ നിന്ന് വന്ന വാത്സല്യരായ മക്കളെ നിങ്ങൾക്ക് എന്റെ സ്നേഹം എന്ന് പറ ഞ്ഞു. അത് സ്വീകരിച്ചുകൊണ്ട്, പരി ശുദ്ധിയും, പാണ്ഡിത്യവും തികഞ്ഞ ലോകം ആദരിക്കുന്ന എക്യുമെനിക്കൽ പാത്രിയർക്കീസ്സായ അങ്ങയുടെ കൈയ്യിൽ നിന്ന് ഇത് വാങ്ങുന്നത് ഞങ്ങളുടെ ജീവിതത്തിലെ വലിയ ഭാഗ്യം ആണ് എന്നു ഞാനും പറ ഞ്ഞു. ഞങ്ങൾ കൈയ്യിൽ കരുതി യിരുന്ന സമ്മാനം അദ്ദേഹത്തിന് കാഴ്ചയായി സമർപ്പിച്ചു. ഫോട്ടോ എടുക്കുവാനുള്ള അഗ്രഹം അറിയിച്ച പ്പോൾ ഏറെ നേരം ഞങ്ങളോടൊപ്പം ഫോട്ടോയ്ക്ക് നിന്നു തന്നു. ഏതാണ്ട് 12.45 ന്, വീണ്ടും വൈകിട്ട് കാണാം എന്ന് പറഞ്ഞ് ആ കൂടി കാഴ്ച അവ സാനിപ്പിച്ചു.

വൈകിട്ട് ഗംഭീരമായ വിരുന്ന് ഞങ്ങൾക്ക് നൽകപ്പെട്ടു. പ. പിതാ വിനെ കൂടാതെ മറ്റൊരു തിരുമേനിയും മൗണ്ട് അതോസ്സിൽ നിന്ന് വന്ന പിതാ ക്കൻമാരും ഉൾപ്പെടെ ഏകദേശം ഇരു പത്തിയഞ്ച് പേരുണ്ടായിരുന്നു. അദ്ദേ ഹത്തിന്റെ അടുത്ത കസേരയിൽ ആണ് ഞങ്ങളെ ഇരുത്തിയത്. ഭക്ഷണ സമയത്ത് സഭാകാര്യങ്ങൾ താല്പര്യ പൂർവ്വം ചോദിക്കുകയുണ്ടായി. വിരു ന്നിന്റെ അവസാനത്തിൽ അദ്ദേഹത്തി നും, കൂടെയുള്ളവർക്കും നന്ദി അറി യിച്ചുകൊണ്ട് നമ്മുടെ സഭയുടെ പൗരാണികതയെയും ആരാധനാ, വിശ്വാസം, പിതാക്കൻമാർ എന്നിവയെ സംബന്ധിച്ചും ഒരു ലഘു പ്രസംഗം ഞാൻ നടത്തുകയുണ്ടായി.

പിറ്റേ ദിവസം അദ്ദേഹത്തിന്റെ സ്വകാര്യ ചാപ്പലിൽ നടന്ന വി.കുർബാ നക്ക് ഞങ്ങളെ ക്ഷണിക്കുകയും ഞങ്ങൾ അതിൽ സംബന്ധിക്കുകയും ചെയ്തു. പ്രധാന ദേവാലയത്തിൽ കുസന്തീനോസ്സിലെ പാത്രിയർക്കി സ്സുമാരായിരുന്ന നാസിയാൻസിലെ വി. ഗ്രിഗോറിയോസിന്റെയും, പ. ജോൺ ക്രിസോസ്റ്റത്തിന്റെയും തിരുശേഷിപ്പു കൾ (അസ്ഥികൾ മുഴുവൻ) സൂക്ഷി ച്ചിട്ടുണ്ട്.

പിറ്റേദിവസം ഗൈഡ് ഉൾപ്പെടെ മഹാനായ കുസന്തിനോസ് ചക്ര വർത്തി പണിയിച്ച, ജസ്റ്റിൻ ചക്ര വർത്തി പുതുക്കി പണിത മുസ്ലീം ഭര ണാധികാരികളാൽ ഭാഗികമായി തകർക്കപ്പെട്ട ഗോൾഡൻ ചർച്ച് അഥവാ (Hagia Sophia) എന്ന് അറിയ പ്പെടുന്ന ദേവാലയം കണ്ടു. യെരു ശലേം ദേവാലയത്തിന്റെ പണികളെ പ്പറ്റി വേദപുസ്കത്തിൽ നിന്ന് മനസ്സി ലാക്കുന്നതിനെപ്പോലും അതിശയിപ്പി ക്കുന്ന പണികളാണ് ഇവിടെ കാണാൻ സാധിക്കുക. ദേവാലയത്തിനകത്ത് ചക്രവർത്തിക്കും കുടുംബത്തിനും പാത്രിയർക്കിസൻമ്മാർക്കും മറ്റും ആചാര്യസ്ഥാനികൾക്കു നില്ക്കുവാൻ തക്കവണ്ണം പ്രത്യേകം സ്ഥലങ്ങൾ. സ്വർണ്ണം കൊണ്ടും, വെള്ളി കൊണ്ടും പ്രത്യേക തരം മാർബിൽ കൊണ്ടും ഉണ്ടാക്കിയ പുരാതന ഐക്കണുകൾ ഏകദേശം 10 അടിയോളം പൊക്കമുള്ള പിത്തള പൊതിഞ്ഞ കതകുകൾ, പടു കൂറ്റൻ മാർബിൾ തൂണുകൾ ഒക്കെ ഇവിടുത്തെ സവിശേഷതകൾ ആണ്. എന്നാൽ മുസ്ലീം ഭരണാധികാരികൾ അവ ഇടിച്ചും, തീവെച്ചും നശിപ്പിച്ചത് കാണുമ്പോൾ അനേക ആചാര്യന്മാർ വി. ബലിയർപ്പിച്ച ഈ പുണ്യപുരാ തന ദേവാലയം ഇങ്ങനെ ആയി ത്തിർന്നതിന്റെ കാരണം എത്രയാലോ ചിച്ചിട്ടും ഉത്തരം കിട്ടാത്ത ചോദ്യമായി അവശേഷിക്കുന്നു. അതിനോട് ചേർന്ന് ഒരു മ്യൂസിയവും ഉണ്ട്. കുറച്ച് അടു ത്തായി സെന്റ് ജോൺസ് ക്രിസോസ്റ്റം ആശ്രമത്തിന്റെ അവശിഷ്ടങ്ങളും കാണാം. ഏതാണ്ട് ആറ് നൂറ്റാണ്ട് ലോകത്തിന്റെ ക്രൈസ്തവ ലോകം ആയിരുന്നു ഈ സ്ഥലം ഇപ്പോൾ ഗവൺമെന്റിന്റെ അധീനതയിലുള്ള ടൂറിസ്റ്റ് കേന്ദ്രമാണ്. അവിടുത്തെ മദ്ബ ഹായിൽ നിന്ന് പ്രാർത്ഥിച്ചതിന് ഒരു പോലീസുകാരൻ ഞങ്ങളെ ശകാരിക്കു കയും ചെയ്തു.

പിറ്റേദിവസം പുണ്യപ്പെട്ടവയും പരിശുദ്ധങ്ങളുമായ മൂന്ന് പൊതു സുന്നഹദോസുകളിലെ ആദ്യ സുന്ന ഹദോസ് നടന്ന നിഖ്യാ കാണുവാൻ പോയി. ഈസ്റ്റാൻബൂളിൽ നിന്ന് രണ്ട് മണിക്കൂർ കാറിലും ഏകദേശം രണ്ട് മണിക്കൂർ ബോട്ടിലും യാത്ര ചെയ്താണ് ഞങ്ങൾ നിഖ്യായിലെത്തി യത്. അറിയൂസ്സിന്റെ (അലക്സാന്ത്രി യൽ വൈദികൻ) അബദ്ധോപദേ ശത്തെ എതിർത്ത് സത്യ വിശ്വാസം ഉറ പ്പിക്കുവാൻ എ.ഡി. 325 ൽ റോമാച ക്രവർത്തി ആയിരുന്ന കുസ്തന്തി നോസ് വിളിച്ചുകൂട്ടിയ സഭാചരിത്ര ത്തിലെ അതിപ്രധാനമായ വലിയ സുന്നഹദോസായിരുന്നല്ലോ നിഖ്യ സു

ന്നഹദോസ് ഇവിടെ വെച്ച് ആണ് വിശ്വാസപ്രമാണം എഴുതിയുണ്ടാക്കിയത്. 318 പിതാക്കന്മാർ ഇതിൽ സംബന്ധിച്ചു. ജൂൺ 19 ന് ആരംഭിച്ച് ആഗസ്റ്റ് 25 ന് ആണ് ഈ സുന്നഹദോസ് അവസാനിച്ചത്. അന്നത്തെ ദേവാലയം ഭൂമി കുലുക്കത്താൽ കുറെ ഒക്കെ നശിക്കുകയുണ്ടായി പിന്നീട് മുസ്ലീം ആക്രമണത്തിൽ തീവെച്ച് നശിക്കപ്പെട്ടു. എന്നാലും മദ്ബഹായുടെ ഭാഗങ്ങളും അടിതറയും കുറെ ചുമരും തൂണുകളും ചരിത്ര ഭാഗങ്ങളായി നിലകൊള്ളുന്നു. കടലിനോടു ചേർന്ന കായലിന്റെ തീരത്താണ് ഈ ഭാഗങ്ങൾ. നിഖ്യ മുഴുവൻ ഒലിവ് തോട്ടങ്ങളാണ്. അവിടുത്തെ പ്രധാന വരുമാനവും ഒലിവ് എണ്ണ ആണ്, ഒരു പുരാതന ഗ്രാമം ആയി നിഖ്യാ ഇന്നും കാണപ്പെടുന്നു. പരിശുദ്ധന്മാരായ അത്തനാസ്റ്റിയോസും, മാർ അപ്രേമും, ശെമ്മാൻമാരായി ഈ സുന്നഹദോസിൽ സംബന്ധിക്കുകയുണ്ടായല്ലോ. പിതാക്കന്മാരെ സ്മരിച്ചുകൊണ്ട് ഞങ്ങൾ അവിടെ പ്രാർത്ഥിച്ചു.

രണ്ടാമത്തെ ആകമാന സുന്നഹദോസ് കൂടിയത് കുസ്തന്തീനോസിലായിരുന്നു. ഇത് എ.ഡി. 381 ലാണ് ഏകദേശം 150 പിതാക്കന്മാർ ഇതിൽ സംബന്ധിച്ചു. ചക്രവർത്തിയായിരുന്ന തേവോദോസിയോസാണ് ഈ സുന്നഹദോസ് വിളിച്ചുകൂട്ടിയത്. പരിശുദ്ധാത്മാവിനെപ്പറ്റിയുള്ള ഒരു ഖണ്ഡിക വിശ്വാസപ്രമാണത്തിൽ കൂട്ടിച്ചേർക്കപ്പെട്ടു. ഈ സുന്നഹദോസ്കൂടിയ സ്ഥലത്ത് ഒരു ദേവാലയും സ്ഥിതി ചെയ്യുന്നു. കുറെ വൈദികരും അവിടെ താമസിക്കുന്നുണ്ട്.

പിന്നീട് ഞങ്ങൾ എഫേസൂസിലേക്ക് പോയി. എഫേസൂസിലായിരുന്നു മൂന്നാമത്തെ ആകമാന സുന്നഹദോസ് കൂടിയത് എ.ഡി 431 ൽ ആയിരുന്നു. ഇത് തുർക്കിയുടെ പടിഞ്ഞാറെ തീരത്ത് കടലിനോടും അടുത്തുകിടക്കുന്ന തുറമുഖ പ്രദേശമാണ്. ഈസ്റ്റാൻ ബൂളിൽ നിന്ന് 10 മണിക്കൂർ യാത്രയുണ്ട് എഫേസൂസിലേക്ക് ഏകദേശം 690 കിമി. ഇന്ന് നാം ഏറ്റുപറയുന്ന വിശ്വാസ പ്രമാണത്തിനു പൂർണ്ണ രൂപം കൊടുത്തത് ഇവിടെവെച്ചായിരുന്നു. ഇവിടെ പുരാതനമായ ഒരു ദേവാലയ സ്ഥാനംകാണാം ഇവിടെവെച്ച് ആയിരുന്നു സുന്നഹദോസ്കൂടിയത് എന്ന് പറയപ്പെടുന്നു. വി.പൗലോസ് ഏകദേശം മൂന്ന് വർഷം ഇവിടെ താമസിച്ചിട്ടുണ്ട്. ഇവിടെ ആയിരുന്നു അർത്തെമീസു മഹാദേവിയുടെ ക്ഷേത്രവും വിഗ്രഹവും ഉണ്ടായിരുന്നത്. ഈ സ്ഥലത്തിനടുത്ത ചെറിയ ദ്വീപുകളാണ് അസ്സൊസ്, മിതുലേന, ഖിയൊസ്, സാമൊസ്, ത്രോവാസ് എന്നിവ. കർത്താവിന്റെ ശിഷ്യനായ യോഹന്നാൻ ശ്ലീഹായുടെകൂടെ പ.കന്യകമറിയ ഇവിടെ വന്ന് താമസിച്ചു എന്ന് ഇവിടുത്തെ പാരമ്പര്യം പറയുന്നു. മാതാവിന്റെ വീട് എന്ന് അറിയപ്പെടുന്ന ഒരു കെട്ടിട സമുച്ചയും ഇവിടെ ഉണ്ട്. ഇത് രണ്ടു നിലയായി കാണപ്പെടുന്നു. ഇതിന്റെ നടുവിലായി സ്ഥിതിചെയ്യുന്ന ചാപ്പൽ മാത്രമെ ഇപ്പോൾ തുറന്ന് സന്ദർശകരെ കാണിക്കാറുള്ളൂ. ആഗസ്റ്റ് 15 ന് ദൈവമാതാവിന്റെ വലിയ പെരുന്നാൾ ഇവിടെ ആഘോഷിക്കുന്നു. പിന്നീടുള്ള ദേവാലയം സെന്റ് ജോൺസ് ബസലിക്കായാണ്, കുരിശാകൃതിയാലാണ് ഇത് നിർമ്മിച്ചിരുന്നത്. ആറ് താഴികകുടങ്ങൾ കൊണ്ട് ഇത് അലങ്കരിച്ചിരിക്കുന്നു. നടുഭാഗത്ത് ആണ് വി.യോഹന്നാൻ ശ്ലീഹായുടെ കബറിടം. ആദ്യം ഉണ്ടായിരുന്ന ചെറിയ ദേവാലയും 4–ാം നൂറ്റാണ്ടിൽ ജസ്റ്റിൻ ചക്രവർത്തി പുതുക്കിപണിതു. തുർക്കി സുൽത്താൻ ഇത് ആക്രമിച്ച് ഒരു മുസ്ലീം പള്ളിയായി രൂപാന്തരപ്പെടുത്തി. തുടർന്ന് ഉണ്ടായ ഭൂമികുലുക്കത്തിൽ ദേവാലയം തകർന്നുപോയി. തകർന്ന ദേവാലയവും, തൂണുകളും, താഴികകുടവും ഇപ്പോഴും കാണാം. പിന്നീട് മിലിത്തോസിലേക്ക് പോയി. എഫെസൂസിൽ നിന്ന് ഏകദേശം 62 കിമി. ദൂരത്താണ് മിലിത്തോസ് എന്ന തുറമുഖ പട്ടണം ബസ്സിൽ ഒരുമണിക്കൂർ യാത്രയുണ്ട്. ഇവിടെ യഹൂദ സിനഗോളകൾ ഉണ്ടായിരുന്നു. ഇവ കേന്ദ്രീകരിച്ചാണ് പൗലോസ് ശ്ലീഹ തന്റെ സുവിശേഷ പ്രസംഗങ്ങൾ നടത്തിയത്. ഈ മിലിത്തോസിൽ വെച്ചായിരുന്നു "എന്നാൽ നിങ്ങളുടെ ഇടയിൽ ദൈവരാജ്യം പ്രസംഗിച്ചുകൊണ്ട് നടന്നവനായ എന്റെ മുഖം നിങ്ങൾ ആരും കാണുകയില്ല എന്നു ഞാൻ അറിയുന്നു" (അപ്പോ. പ്ര. 20:25) എന്ന് പ. പൗലോസ് ശ്ലീഹാ പറഞ്ഞത്.

അവിടെ നിന്ന് റോഡ്മാർഗം പുരാതന ഏഷ്യമൈനർ നഗരമായ അന്ത്യോക്യ കൈസറിയാ, കപ്പദോക്യ എന്നീ സ്ഥലങ്ങളിലേക്ക് യാത്രയായി. ഏകദേശം 14 മണിക്കൂർ യാത്രചെയ്യണം. ആ സ്ഥലത്തെത്താൻ. രണ്ടു വണ്ടികൾ മാറി കയറുകയും വേണം. മനോഹരമായ ബസ്സുകൾ രാത്രി സർവ്വീസ് നടത്തുന്നുണ്ട്.

കപ്പദോക്യൻ പിതാക്കൻമാർ എന്ന് അറിയപ്പെടുന്ന മഹാജ്ഞാനികളായ വലിയമാർ ബസേലിയോസും, ഗ്രിഗോറിയോസും ഇവിടെ ജനിച്ച് വളർന്ന് ജീവിച്ച മഹാൻന്മാർ ആയിരുന്നു. ക്രിസ്തീയ ലോകത്ത് വിലപ്പെട്ട സംഭാവനകളാണ് ഇവർ നൽകിയത്. ബസേലിയോസിന്റെ സഹോദരൻ ആയിരുന്നു മാർ ഗ്രിഗോറിയോസ് ഇവിടെ അക്കാലത്തുള്ള പുരാതനമായ ഒരു ദേവാലയമുണ്ട്. കൂടാതെ ആശ്രമങ്ങളും ഗുഹാദേവാലയങ്ങളും കാണാം. എല്ലാവർഷവും മേയ് മാസത്തിൽ കുസന്തിനോസ് പാത്രിയർക്കീസ് ഇവിടെ വി.കുർബാന അർപ്പിക്കുന്നു. കാഴ്ചയിൽ തന്നെ ഒരു പുരാതന നഗരം എന്ന് തോന്നിപ്പിക്കുന്ന ദൃശ്യങ്ങൾ ഇപ്പോഴും കാണാം. പിന്നീട് തുർക്കിയുടെ തലസ്ഥാനമായ അങ്കാറയിൽ വന്ന് ഫോണിൽകൂടി പ.പാത്രിയ.ർക്കീസ് ബാവയോടും യാത്ര ചോദിച്ച് ഞങ്ങൾ ഇറ്റലിയുടെ തലസ്ഥാനമായ റോം ലക്ഷ്യമാക്കി യാത്ര തിരിച്ചു.

## റോമാ നഗരം

റോം സന്ദർശിക്കുന്നതിന് ചങ്ങനാശേരി ആർച്ച് ബിഷപ്പ് അഭിവന്ദ്യ പവ്വത്തിൽ പിതാവും അദ്ദേഹത്തിന്റെ സെക്രട്ടറി ഫിലിപ്പച്ചനും എന്നെ സഹായിച്ചു. പവ്വത്തിൽ പിതാവിന്റെ നിർദ്ദേശപ്രകാരം വന്ദ്യ മോൺസിഞ്ഞോർ ആന്റണി കൊല്ലംപറമ്പിലും, ബഹുമാനപ്പെട്ട റോബിൻ അച്ചനും ആവശ്യമായ എല്ലാസഹായങ്ങളും റോമിൽ ചെയ്തുതന്നു. അവരോടെല്ലാമുള്ളനന്ദിയും കടപ്പാടും അറിയിക്കട്ടെ.

റോമിൽ എവിടെ നോക്കിയാലും ദേവാലയങ്ങളാണ്. റോമിൽ പ്രധാനമായും നാല് ബസലിക്കാകൾ ആണ് ഉള്ളത്. സെന്റ് പീറ്റേഴ്സ്, സെന്റ് പോൾസ്, സെന്റ് മേരീസ്, സെന്റ് ജോൺ ദ് ബാപ്പസ്റ്റിക്ക് & ഇവാൻജലിസ്റ്റ് എന്നിവയാണ് ഇവ. ആദ്യമായി സെന്റ് പീറ്റേഴ്സ് ബസലിക്കായിലേക്കാണ് പോയത് അന്ന് ഞായറാഴ്ച

ആയിരുന്നു. റോമാ സാമ്രാജ്യത്തിന്റെ പുരാതന പ്രൗഢി വിളിച്ചറിയിക്കുന്ന മനോഹരമായ കെട്ടിട സമുച്ചയമാണ് വത്തിക്കാൻ സ്ഥിതിചെയ്യുന്ന സെന്റ് പീറ്റേഴ്സ് സ്ക്വയർ. അതിന്റെ മദ്ധ്യത്തിലാണ് സെന്റ് പീറ്റേഴ്സ് ബസലിക്ക. നടുവിലായി ക്രൂശും കൊണ്ട് യേശുവിന്റെയും രണ്ടു വശങ്ങളിലായി പന്ത്രണ്ടും ശ്ലീഹാന്മാരുടേയും പടുകൂറ്റൻ മാർബിൾ പ്രതിമകൾ ബസലിക്കായുടെ മുകളിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. മുറ്റത്ത് വി. പത്രോസ്സിന്റെയും, പൗലോസിന്റെയും പ്രത്യേകമായ മാർബിൾ പ്രതിമകളും ഉയർന്ന മാർബിൾ പീഠത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ഉള്ളിലേക്ക് പ്രവേശിക്കുമ്പോൾ വലതു വശത്തായി വിശ്വപ്രസിദ്ധ ശില്പിയായ മൈക്കിൾ ആഞ്ചലോസ് തന്റെ 24-ാംമത്തെ വയസ്സിൽ നിർമ്മിച്ച മാർബിൾ ശില്പമായ പിയാത്തോ ((പ.മാതാവിന്റെ മടിയിൽ കിടത്തിയിരിക്കുന്ന യേശുവിന്റെ മൃതശരീരം) കാണാം ദേവാലയത്തിന്റെ ഉള്ളിൽ മുഴുവനും മനോഹരമായ ചിത്രങ്ങൾ, വിശുദ്ധന്മാരുടേയും, മാലാഖമാരുടേയും, മാർപ്പാപ്പന്മാരുടേയും മാർബിൾപ്രതിമകൾ എന്നിവ കാണാം. ബസലിക്കയുടെ ഉള്ളിൽ വി. പത്രോസ്സിന്റെ നാമത്തിലുള്ള ബലിപീഠം കൂടാതെ പ്രധാനമായും രണ്ടു ബലിപീഠംകൂടിയുണ്ട്. ഒന്ന് വി.യൗസേഫ് പിതാവിന്റെയും (യേശുവിന്റെ വളർത്തുപിതാവ്) മറ്റേത് നമ്മുടെ അപ്പോസ്തലനായ മാർത്തോമ്മ ശ്ലീഹായുടേയും ആയിരുന്നു.

അന്ന് ഞായറാഴ്ച ആയിരുന്നു. ഞങ്ങൾ സെ. പീറ്റേഴ്സ് ബസിലിക്കായിൽ വി. കുർബ്ബാനയിൽ സംബന്ധിച്ചു. കർദിനാളന്മാരും മെത്രാന്മാരും കൂടി ഏകദേശം 60-ൽ പരം പേരുണ്ടായിരുന്നു, അനേകം വൈദികരും കന്യാസ്ത്രീകളും ജനങ്ങളും അതിൽ സംബന്ധിച്ചിരുന്നു. വൈദീക സ്ഥാനികളെല്ലാവരും തിരുവസ്ത്രം ധരിച്ച് നിന്നുള്ള ആരാധന, മധുരമായി പാടുന്ന ഗായകസംഘം ഇവയെല്ലാം സ്വർഗ്ഗീയ അനുഭൂതി ഉളവാക്കുന്ന കാഴ്ചകളായിരുന്നു. ബലഹീനനായ എനിക്കും അൾത്താരയിൽ നിൽക്കുവാൻ അവസരം ലഭിച്ചു. പിന്നീട് ബസലിക്കായുടെ അടിഭാഗത്തുള്ള കല്ലറകൾ കാണുവാൻ പോയി ഏതാണ്ട് അൻപതിൽപ്പരം പോപ്പുന്മാരുടെ കല്ലറകൾ അവിടെ കാണാം. ഒത്ത നടുവിലായി പ. പത്രോസ്സ് ശ്ലീഹയുടെ കല്ലറയും, തിരുശേഷിപ്പും സൂക്ഷിച്ചിരിക്കുന്നു. കർത്താവിനുവേണ്ടി, നമുക്ക് വേണ്ടി തലകീഴായി കുരിശിക്കപ്പെട്ട പപത്രോസ് ശ്ലീഹാ ഞങ്ങൾക്ക് വേണ്ടി അപേക്ഷിക്കണമേ എന്ന് ഞങ്ങളും പ്രാർത്ഥിച്ചു.

പിറ്റേദിവസം സെന്റ് പോൾസ് ബസലിക്കാ സന്ദർശിച്ചു. അവിടെയാണ് പ.പൗലോസ് ശ്ലീഹായുടെ കല്ലറ. ചങ്ങലയിൽ പടയാളികളുടെ കാവലിൽ താമസിക്കുമ്പോഴും സുവിശേഷം പ്രസംഗിക്കുവാൻ പൗലോസ് ശ്ലീഹായ്ക്ക് റോമിൽ അനുവാദം ഉണ്ടായിരുന്നു. മനോഹരമായ വിസ്താരമേറിയ ഒരു ദേവാലയമാണ് ഇത് വലിയ നടുമുറ്റവും അതിന്റെ നടുവിലായി പൗലോസ് ശ്ലീഹായുടെ വലിയ മാർബിൾ പ്രതിമയും ഉണ്ട്.

പിന്നീട് മറ്റു ബസലിക്കാകളും, ദേവാലയങ്ങളും സന്ദർശിച്ചു. ബി.സി 200 ൽ നിർമ്മിച്ച ഒരു ആരാധനാലയവും ഇവിടെകാണാം The Pantheon (Temple of all God's) എന്ന് ആണ് അറിയപ്പെട്ടിരുന്നത്. ഇപ്പോൽ ദൈവമാതാവിന്റെ നാമത്തിലുള്ള ദേവാലയമാണിത്.

പിന്നീട് Caesar's Forum കാണുകയുണ്ടായി . ജൂലിയസ് സീസറിന്റെ കൊട്ടാരത്തിന്റെ ഭാഗങ്ങൾ, അദ്ദേഹം കൊല്ലപ്പെട്ട പാർലമെന്റ് നിന്ന സ്ഥലം, അദ്ദേഹത്തിന്റെ മൃതശരീരം ദഹിപ്പിച്ച സ്ഥാനം, ശവ സംസ്കാരത്തിന് മുമ്പ് മാർക്ക് ആന്റണി ചരിത്രപ്രസിദ്ധമായ പ്രസംഗം നടത്തിയ സ്ഥലം, ബ്രൂട്ടസ്സ് വധിക്കപ്പെട്ട സ്ഥലം, യെരുശലേം പിടിച്ചടക്കി യേരുശലേം ദേവാലയും നശിപ്പിച്ചതിന്റെ സന്തോഷ സൂചകമായി റ്റൈറ്റസിന്റെ മകൻ റോമിൽ പണികഴിപ്പിച്ച ഗോപുരം, റോമാ നഗരം പിടിച്ചടക്കിയ കുന്തിനോസ് രാജാവ് യുദ്ധം ജയിച്ചതിന്റെ സന്തോഷസൂചകമായി നിർമ്മിച്ച മനോഹരമായ വലിയ വാതിലും ഗോപുരവും, പ.പത്രോസ് ശ്ലീഹായെ കെട്ടി നിർത്തിയ കൽത്തൂണ് ഉങ്ങനെ ചരിത്രപ്രാധാന്യമുള്ള ഒട്ടനവധികാഴ്ചകൾ അവിടെ കണ്ടു. കുറച്ചു അപ്പുറത്തായി The Colosseum അഥവാ അംഫി തിയേറ്റർ കാണാം. വിനോദത്തിനായും, കൊല്ലുവാനുമായും മനുഷ്യനും മനുഷ്യനും തമ്മിലും മനുഷ്യനും ഹിംസ മൃഗങ്ങളും തമ്മിലും ഏറ്റുമുട്ടിയ സ്ഥലം. ഒരേ സമയത്തും അനേകായിരം പേർക്ക് ഇരുന്നും കണ്ട് രസിക്കുവാനുള്ള ഗ്യാലറിയോടുകൂടിയ കോട്ടകൾ ആയിരുന്നു അത്. പരിശുദ്ധനായ ഇഗ്നാത്തിയോസ്സിനെപ്പോലെയുള്ളവർ ഹിംസമൃഗങ്ങൾക്ക് ഇരയായത് ഒരു പക്ഷെ ഈ സ്ഥലത്തുവെച്ച് ആയിരിക്കാം. അതുപോലെ ക്രിസ്ത്യാനികൾ പീഡിപ്പിക്കപ്പെട്ട കാലങ്ങളിൽ കൊല്ലപ്പെട്ട അനേകായിരം പേരുടെ മൃതശരീരം അടക്കം ചെയ്തിട്ടുള്ള കല്ലറകൾ സ്ഥിതി ചെയ്യുന്ന സ്ഥലവും ഞങ്ങൾ സന്ദർശിച്ചു.

പിറ്റേദിവസം വത്തിക്കാൻ മ്യൂസിയം കണ്ടു. അനേകം ആളുകൾ സന്ദർശകരായി എത്തുന്നുണ്ട്. ഇവിടെ മൈക്കിൾ ആഞ്ചലോസിന്റെയും അതുപോലെ വിശ്വപ്രസിദ്ധരായ അനേകം ശില്പികളാൽ വരച്ചിട്ടുള്ളതും കൊത്തി എടുത്തിട്ടുള്ളതുമായ പടങ്ങളും ശില്പങ്ങളും കാണാം. കൂടാതെ ആരാധനക്ക് ഉപയോഗിച്ച തിരുവസ്ത്രങ്ങൾ, പൂജാ പാത്രങ്ങൾ അങ്ങനെ പുരാവസ്തുക്കളുടെ ഒരു വലിയ ശേഖരം തന്നെ ഇവിടെയുണ്ട്. അന്ത്യ ന്യായവിധിയുടെ ഒരു ചിത്രം ഏവരെയും അത്ഭുതപ്പെടുത്തക്ക നിലയിൽ ഇവിടെ വരച്ചത് കാണുവാൻ സാധിക്കും. വത്തിക്കാനിലുള്ള പ്രശസ്തമായ ലൈബ്രറിയും സന്ദർശിച്ചു.

വിശുദ്ധനായ അഗസ്തിനോസിന്റെ നാമത്തിലുള്ള ദേവാലയവും അദ്ദേഹത്തിന്റെ മാതാവായ വിശുദ്ധയായ മോനിക്കായുടെ മൃതദേഹം അടക്കം ചെയ്തിരിക്കുന്ന പേടകവും കണ്ടു.

പിറ്റേദിവസം റോമിന് വെളിയിലുള്ള സ്ഥലങ്ങൾ സന്ദർശിച്ചു. പ്രത്യേകിച്ചു വിശുദ്ധനായ അസീസ്സിയിലെ ഫ്രാൻസിന്റെ ആശ്രമവും അദ്ദേഹത്തെ കബറടക്കിയിരിക്കുന്ന ദേവാലയവും കണ്ടു. റോമിൽ നിന്ന് ഏകദേശം മൂന്ന് മണിക്കൂർ യാത്രചെയ്താൽ അസ്സീസിയിലെത്താം പ്രകൃതി രമണീയമായ ഒരു കുന്നിലാണ് ഈ ദേവാലയം സ്ഥിതിചെയ്യുന്നത്.

പിറ്റേദിവസം ബുധനാഴ്ച അന്നാണ് പരിശുദ്ധ പോപ്പിന്റെ പ്രഭാഷണം നടക്കുന്നത്. പ.പിതാവിനെ നേരിട്ടു കാണമെങ്കിൽ കത്തോലിക്കാ

സഭയിലെ മെത്രാൻമാർ ഒഴിച്ച് എല്ലാവർക്കും കുറഞ്ഞത് ഒരുമാസം മുമ്പെങ്കിലും മുൻകൂട്ടി അനുവാദം വേണ്ടിയിരിക്കുന്നു. മോൺസിഞ്ഞോർ ആന്റണി കൊല്ലംപറമ്പലിന്റെ പരിശ്രമത്താൽ പ്രഭാഷണ ദിവസം പോപ്പ് ഇരിക്കുന്നതിന്റെ സമീപം വി.ഐ.പി ഓഡിയൻസ്സിൽ ഒന്നാം നിരയിൽ ഇരിക്കുവാൻ ഞങ്ങൾക്ക് അവസരം ലഭിച്ചു. കോർ എപ്പിസ്കോപ്പായുടെ വേഷവും കുരിശുമാലയും അതിന് എനിക്ക് സഹായകമായി. ധാരാളം ടൂറിസ്റ്റുകളും ആയി ഏതാണ്ട് മൂന്ന് ക്രൂയിസ് കപ്പലുകൾ റോമിൽ എത്തിയിരുന്നു. അതുകൊണ്ട് കുറഞ്ഞത് ഒരു അയ്യായിരം പേരെങ്കിലും അന്ന് പ്രഭാഷണം കേൾക്കുവാനുണ്ടായിരുന്നു. കർദിനാളന്മാരും, ബിഷപ്പൻന്മാരും ആയി ഏകദേശം അൻപതിൽ പരം തിരുമേനിമാരും ഉണ്ടായിരുന്നു. പത്ത് മണിക്ക് പരിശുദ്ധ പിതാവ് ഒരു തുറന്ന ജീപ്പിൽ എല്ലാവരെയും അഭിവാദ്യം ചെയ്തുകൊണ്ട് കയറിവന്നു. ജോൺ ക്രിസോസ്റ്റം എന്ന പൗരസ്ത്യ സഭാ പിതാവിനെ പ്പറ്റിയായിരുന്നു അന്ന് പ്രസംഗിച്ചത്. തുടർന്ന് കത്തോലിക്കാ തിരുമേനിമാരുമായുള്ള കൂടിക്കാഴ്ചയ്ക്കുശേഷം വി.ഐ.പി ഓഡിയൻസിന്റെ മുൻനിരയിൽ കൂടി സാവധാനം നടന്നുവന്നു. എന്റെ അടുത്ത് എത്തിയപ്പോൾ ഞാൻ മാർപാപ്പ തിരുമേനിയുടെ കൈമുത്തി ഇൻഡ്യൻ ഓർത്തഡോക്സ് ചർച്ചിൽ നിന്ന് വരുകയാണ് എന്ന് വിനീതനായി പറഞ്ഞു. വത്തിക്കാനിലേക്ക് സന്തോഷത്തോടെ സ്വാഗതം ചെയ്യുന്നു എന്നും അദ്ദേഹത്തെ കാണാൻ ചെന്നതിൽ പ്രത്യേകമായ സന്തോഷം ഉണ്ട് എന്നും മറുപടിയായി പറഞ്ഞു. എന്റെ ജീവിതത്തിലെ സന്തോഷവും അനുഗ്രഹവും നിറഞ്ഞ ഒരു നിമിഷം ആണ് ഇത് എന്നു പറഞ്ഞ് ഞാൻ വീണ്ടും കൈമുത്തി. ഉടനെ അദ്ദേഹത്തിന്റെ പേപ്പൽ മുദ്ര ആലേഖനം ചെയ്ത പേൾമുത്തുകൊണ്ടുണ്ടാക്കിയ മനോഹരമായ ഒരു ജപമാല എനിക്ക് സമ്മാനമായി തന്നു. പിന്നീട് സാവധാനം നടന്ന് നീങ്ങി.

കൂടികാഴ്ച കഴിഞ്ഞ് മടങ്ങി വരുമ്പോൾ പുരോഹിതന്മാരും, ടൂറിസ്റ്റുകളും എന്റെ അടുത്തുവരുകയും സംസാരിക്കുകയും ഫോട്ടോ എടുക്കുകയും ചെയ്തു. നമ്മുടെ സഭയുടെ സ്ഥാനികളുടെ വേഷവിധാനങ്ങൾ എല്ലാവരെയും വളരെ ആകർഷിക്കുന്നു എന്ന് ഫോട്ടോ എടുപ്പിൽ നിന്നും മനസ്സിലാക്കുവാൻ സാധിച്ചു. വത്തിക്കാൻ ഓഫീസ്സിൽ തന്നെ ക്രമീകരിച്ചിട്ടുള്ള ഫോട്ടോഗ്രാഫർ പപിതാവും ഞാനും കൂടിയുള്ള കൂടികാഴ്ചയുടെ ഫോട്ടോ എടുത്തത് വൈകിട്ട് എന്റെ താമസസ്ഥലത്ത് കൊണ്ട്വന്ന് തരുകയും ചെയ്തു.

മഹാനായ ജൂലിയസ്സ് സീസർ ഭരിച്ച റോമയിൽ, കർത്താവിനുവേണ്ടി ജീവൻവെച്ച ശ്ലീഹൻന്മാരിൽ തലവന്മാരായ ഉന്നതപ്പെട്ട മാർ പത്രോസും, പൗലോസും, രക്തസാക്ഷികളായ ആ മണ്ണിൽ ആ സിംഹാസനത്തിൻമേൽ ആരൂഢനായിരിക്കുന്ന പരിശുദ്ധനായ ബെനഡിക്ട് പതിനാറാമൻ മാർപാപ്പാ തിരുമേനിക്കുവേണ്ടിയും, കത്തോലിക്കാ സഭയ്ക്കുവേണ്ടിയും, നമ്മുടെ സഭയ്ക്കുവേണ്ടിയും ഒരിക്കൽകൂടി സെന്റ് പീറ്റേഴ്സ് ബസലിക്കായിലെ അൾത്താരയുടെ മുമ്പിൽ മുട്ടുകുത്തി പ്രാർത്ഥിച്ചതിന് ശേഷം പിറ്റേദിവസം ഗ്രീസ്സിലേക്ക് യാത്ര തുടർന്നു.

## ഗ്രീസ്സ്

ഗ്രീസ്സിന്റെ തലസ്ഥാനമായ ആഥൻസിലേക്കാണ് ആദ്യം പോയത്. ഗ്രീസിൽ ആഥൻസിനു സുദീർഘ്യ ചരിത്രമാണുള്ളത്. ക്രിസ്തുവിനു മുമ്പ് അഞ്ചും, നാലും നൂറ്റാണ്ടുകളിൽ യവന സാഹിത്യം, തത്വചിന്ത, ശില്പകല, മുതലായവയ്ക്ക് കീർത്തികേട്ട പട്ടണം ആയിരുന്നു ആഥൻസ്. സുപ്രസിദ്ധ യവന ചിന്തകരായിരുന്ന സോക്രട്ടീസ്, പ്ലേറ്റോ എന്നിവരുടെ ജന്മനാടും, അരിസ്റ്റോട്ടിൽ, എപ്പിക്കൂറസ്, സ്തോയിക് ദാർശനികൻ സീനോ ആദിയായവരുടെ കർമ്മഭൂമിയും ആയിരുന്നു ഇത്. പുരാതന ഗ്രീസ്സിൽ എല്ലായിടത്തും വിഗ്രഹങ്ങൾ ധാരാളം ഉണ്ടായിരുന്നു. അജ്ഞാത ദേവന് എന്ന് എഴുതിയ വേദിക്കല്ല് കണ്ടു എന്നും, അരയോപഗക്കുന്നു എന്നും അപ്പോ പ്ര 17:19 ൽ എഴുതിയിരിക്കുന്നത് ആഥൻസിലാണ്. അഥേനയിലെ അക്രോപൊലീസിനു താഴെയുള്ള ഒരു ചെറിയ കുന്നാണ് അരയോപഗക്കുന്ന്. ഇവിടെയാണ് പഴയകോടതി കൂടിയിരുന്നത്. അക്രോപോലീസിലെ ഗ്രീക്ക് ദേവാലയത്തിന്റെ അവശിഷ്ടങ്ങളും കുന്നുകളും ഇന്നും നിലനിൽക്കുന്നു. വി.പൗലോസ് അപ്പോസ്തോലൻ ഗ്രീസിന്റെ പലഭാഗങ്ങളിലും സുവിശേഷം പ്രസംഗിച്ചു. അതിൽ പ്രധാനമായി ആഥൻസ്, കൊരിന്ത്, കൊംക്രായി, ആഖായ, തെസ്സലോനിക്കി ഫിലിപ്പി, ബെരോവെ ഇവ ആയിരുന്നു. ഗ്രീസ്സിൽ ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ ദേവാലയങ്ങൾ ധാരാളമായി കാണാം. മിക്ക ദേവാലയങ്ങളിലും ഗിവറുഗീസ് സഹദായുടെ നാമത്തിൽ ത്രോണോസും ചിത്രവും ഉണ്ട്. കൂടുതൽ ദേവാലയങ്ങളും ദൈവമാതാവിന്റെ നാമത്തിലാണ് സ്ഥാപിച്ചിരിക്കുന്നത് ദേവാലയങ്ങൾ മനോഹരങ്ങളാണ്. ഞങ്ങൾകണ്ട വൈദികർ ആരും തന്നെ ഗ്രീക്ക് ഭാഷ ഒഴിച്ച് മറ്റൊന്നും സംസാരിക്കാൻ അറിയാത്തവർ ആയിരുന്നു. എന്നാൽ കടകളിൽ ഉള്ളവർ ഇംഗ്ലീഷ് ഭാഷ നന്നായി കൈകാര്യം ചെയ്യും. ആരാധനക്ക് ആവശ്യമായ എല്ലാ സാധനങ്ങളും ഇവിടെ ലഭിക്കും, കുരിശുമാലകളും കൂടാതെ ഐക്കണുകളുടെ ഒരു വലിയ ശേഖരം തന്നെ ഇവിടെയുണ്ട്.

പിറ്റേദിവസം കൊരിന്ത് പട്ടണം കാണുവാൻ പോയി. ആഥൻസിൽ നിന്ന് പടിഞ്ഞാറായി 50 മൈൽ ദൂരത്താണ് പുരാതന നഗരമായ കൊരിന്ത് സ്ഥിതി ചെയ്യുന്നത്. വി. പൗലോസ് ശ്ലീഹാ രണ്ടുപ്രാവശ്യം കൊരിന്ത് സന്ദർശിച്ച് സുവിശേഷം പ്രസംഗിച്ചു എന്നാണ് കരുതപ്പെടുന്നത്. പുരാതനകാലം മുതൽ ഒരു പ്രധാന വ്യാപാര കേന്ദ്രമായിരുന്നു ഇത്. സുഖലോലുപതയും ആഡംബരവും എക്കാലവും ഇവിടെ നിലനിന്നിരുന്നു.

കോരിന്തിൽ നിന്ന് ഏകദേശം 20 മൈൽ ദൂരത്താണ് കൊംക്രായി. ഇവിടെവെച്ച് ആയിരുന്നു വി.പൗലോസ് ശ്ലീഹാ തലമുണ്ഡനം ചെയ്തു നേർച്ച നിറവേറ്റിയത്. പിന്നീട് ഞങ്ങൾ ട്രെയിൻ മാർഗം തെസ്സലോനിക്കിക്ക് പോയി. ഏഥൻസിൽ നിന്ന് 7 മണിക്കൂർ യാത്രചെയ്യണം ഇവിടെ എത്താൻ റെയിൽവേ സ്റ്റേഷനിൽ തന്നെ ഒരു ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ ചാപ്പൽ ഉണ്ട് യാത്രക്കാർ ഇവിടെ കയറി പ്രാർത്ഥിക്കുന്നു. ബി.സി അഞ്ചാം നൂറ്റാണ്ടിൽ തന്നെ ഇത് ഒരു വലിയ തുറമുഖപട്ടണം ആയിരുന്നു. മാസിഡോണിയ, ബൾഗേറിയ തുടങ്ങിയ സ്ഥലത്തേക്കും, റോമിനെ മറ്റ് കിഴക്കൻ രാജ്യങ്ങളും ആയി ബന്ധിപ്പിക്കുന്ന പുരാതനമായ പാതകൾ ഇവിടെകാണാം. ഇവിടെ

നിന്ന് 57 മൈൽ ദൂരത്തിൽ ഫിലിപ്പിയാ സ്ഥിതിചെയ്യുന്നു. വി.പൗലോസും ശീലാസും തെസലോനിക്യായിൽ യഹൂദന്മാരുടെ സുന്നഗോഗു കേന്ദ്രമാക്കി സുവിശേഷം ഉദ്ഘോഷിപ്പിച്ചു. (അപ്പോ. പ്ര 17) ഫിലിപ്യാ, അലക്സാണ്ടറിന്റെ പിതാവായിരുന്ന മക്കദോനിയൻ രാജാവു ഫിലിപ്പിന്റെ നാമത്തിൽ സ്ഥാപിച്ച ഒരു നഗരമാണ്. ഈ ഫിലിപ്യയിൽ ആയിരുന്നു. വി. പൗലോസും, ശീലാസും കാരാഗ്രഹത്തിൽ അടയ്ക്കപ്പെട്ടത്. (അപ്പോ.പ്ര 16:24) അവിടെയും ഞങ്ങൾ സന്ദർശിക്കുകയുണ്ടായി.

തെസ്സലോനിക്യയിൽ ഞങ്ങൾ പോയതിന് മറ്റൊരു ഉദ്ദേശവും ഉണ്ടായിരുന്നു മൗണ്ട് അതോസ്സിൽ പോകണം എന്ന വലിയ ആഗ്രഹം ഉണ്ടായിരുന്നു ഞങ്ങൾ തെസ്സലോക്കിയിൽ ചെന്നത് ശനിയാഴ്ചയായിരുന്നു. മൗണ്ട് ആതോസ്സിലേക്ക് പോകണമെങ്കിൽ മറ്റൊരു വിസാ പെർമിറ്റ് എടുക്കണം. അത് തിങ്കളാഴ്ചയെ സാദ്ധ്യമാകൂ. പിന്നെ ബോട്ട് സർവ്വീസുള്ളത് ചൊവ്വാഴ്ചയാണ് വീണ്ടും മടങ്ങി വരുമ്പോഴേക്കും കുറഞ്ഞത് വെള്ളി/ശനിയാഴ്ച ആകും. അത്രയും ദിവസം ഗ്രീസ്സിൽ നില്ക്കാൻ വിസ പെർമിറ്റ് ഇല്ലാത്തതുകൊണ്ട് ഏതൻസിലേക്ക് മടങ്ങിപോരുന്നു.

പിന്നീട് പത്മോസ് ദ്വീപിലേക്ക് പോയി ഡൊമിഷ്യൻ ചക്രവർത്തിയുടെ പിഡയുടെ കാലത്ത് വി.യോഹന്നാൻ ശ്ലീഹാ നാടുകടത്തപ്പെട്ടത് ഈ പത്മോസ് ദ്വീപിലേക്കായിരുന്നു. ഇവിടെ വെച്ച് ആണ് വി.യോഹന്നാന് വെളിപാടുണ്ടായത്. ഏതൻസിലെ പൈറേസ് തുറമുഖത്തു നിന്ന് 158 nautical miles ദൂരത്താണ് പത്മോസ് ദ്വീപ്. ഏഥൻസ്സിൽ നിന്ന് വലിയ ബോട്ടിൽ 10 മണിക്കൂർ കൊണ്ട് ഇവിടെ എത്താം. യോഹന്നാൻ ശ്ലീഹായുടെ നാമത്തിലുള്ള ദേവാലയവും കൂടാതെ ഒരു ആശ്രമവും അവിടെ കാണാം. വിലപ്പെട്ട രേഖകളും, പുരാതന കൈയെഴുത്തു പ്രതികളും വിശുദ്ധന്മാരുടെ തിരുശേഷിപ്പും ഇവിടെ ഉണ്ടായിരുന്നു. പിന്നീട് അത് കൊള്ളയടിക്കപ്പെട്ടു.

## സൈപ്രസ്സ് അഥവാ കുപ്രൊസ് ദ്വീപും

ഗ്രീസിൽ നിന്ന് സിറിയയിലേക്കുള്ള യാത്ര സൈപ്രസ്സ് എയർവേയിസിൽ ആയതിനാൽ ട്രാൻസിസ്റ്റ് വിസയിൽ സൈപ്രസ്സിൽ ഒരു ദിവസം ചില വഴിക്കാൻ സാധിച്ചു. പ. പൗലോസ് ശ്ലീഹാ ബന്നബാസും ഒരുമിച്ച് തന്റെ മിഷനറി യാത്രയിൽ താമസിച്ചിട്ടുള്ള സ്ഥലമാണ് കുപ്രൊസ് ദ്വീപ്. ഇവിടെ യേശു ഉയർപ്പിച്ച ബേഥാന്യയിലെ ലാസ്സറിന്റെ നാമത്തിൽ ഒരു ദേവാലയം ഉണ്ട്. അവിടെ ലാസ്സർ കബറടക്കപ്പെട്ടിരിക്കുന്നു എന്ന് വിശ്വസിക്കുന്നു. യേശുവിനെ സാക്ഷിക്കുന്നു എന്ന കാരണത്താൽ ലാസ്സറിനെ കൊല്ലുവാൻ യഹൂദന്മാർ ആലോചിച്ചപ്പോൾ ലാസ്സർ രക്ഷപെട്ട് ഈ ദ്വീപിൽ തന്റെ ശിഷ്ടായുസ്സ് കഴിച്ചുകൂട്ടി എന്ന് വിശ്വസിക്കപ്പെടുന്നു.

പഴയ നിയമത്തിൽ കിത്തിം എന്നും പുതിയ നിയമത്തിൽ കുപ്രൊസ് എന്നും സൈപ്രസ്സ് അറിയപ്പെട്ടിരുന്നു.

## സിറിയാ

പുരാതന കാലം മുതൽ ചരിത്ര പ്രാധാന്യമുള്ള ഒരു രാജ്യമാണ് സിറിയാ പഴയ നിയമത്തിൽ ആരാം എന്ന് ഈ രാജ്യം അറിയപ്പെട്ടിരുന്നു. ബി.സി 732 ൽ അസ്സീറിയ സാമ്രാജ്യത്തിന്റെയും തുടർന്ന് ബി.സി 64 മുതൽ റോമാ സാമ്രാജ്യത്തിന്റെയും അധീനതയിൽ ആയിതീർന്നു. ധാരാളം യഹൂദന്മാർ ഇവിടെ കുടിയേറി പാർത്തിരുന്നു. സിറിയയുടെ തലസ്ഥാനമാണ് ദമസ്കോസ്. ഇവിടെ എല്ലാവരും ഉപയോഗിക്കുന്ന ഭാഷ അറബിയാണ്. സിറിയ എന്നതിനേക്കാൾ നമുക്ക് പരിചയം അന്ത്യോക്യ എന്ന വാക്കാണ്. അന്ത്യോക്യ എന്ന് അറിയപ്പെടുന്ന സ്ഥലം രണ്ടിടത്തായുണ്ട് രണ്ടും തുർക്കിയിലാണ്. ഒന്ന് അങ്കാറക്കും, കപ്പദോക്യക്കും അടുത്തായി. മറ്റൊന്ന് മെഡിറ്ററേനിയൻ കടലിന്റെ തീരത്തായി സിറിയയുടെ വടക്ക് പടിഞ്ഞാറ് സ്ഥിതിചെയ്യുന്നു. തുർക്കി, പാലസ്തീൻ, ഇറാക്ക്, ഇറാൻ, സിറിയ, ജോർദാൻ, ലബനോൻ, ഈജിപ്റ്റ് ഈ സ്ഥലങ്ങൾ എല്ലാം പുണ്യ പിതാക്കന്മാർക്ക് ജന്മം നൽകിയ സ്ഥലങ്ങളാണ്. അതുപോലെ അവരുടെ കർമ്മഭൂമിയും പലസ്ഥലത്തായി വ്യാപിച്ചു കിടക്കുന്നു, എന്നാൽ പലരുടെയും വ്യാഖ്യാനം വായിച്ചാൽ തോന്നും ഇവരെല്ലാം സിറിയയിൽ നിന്നാണ് എന്ന്. പ.യാക്കോബ് ബുർദാന മുകളിൽ പ്രസ്ഥാവിച്ച രാജ്യങ്ങളിലൊക്കെ പോകുകയും ഏകദേശം 80 ൽ പരം മേല്പട്ടക്കാരെയും ഒരു ലക്ഷത്തോളം പട്ടക്കാരെയും പട്ടംകെട്ടി. ഇവരെയും ഇവരുടെ കൂടെയുള്ള ജനത്തെയും പില്ക്കാലത്ത് യാക്കോബായക്കാർ എന്ന് വിളിക്കുവാൻ തുടങ്ങി. അന്ത്യോക്യൻ പാത്രിയർക്കിസിന്റെ ആസ്ഥാനം അനേകസ്ഥലത്തേക്ക് മാറ്റപ്പെട്ടിട്ടുണ്ട്. അന്ത്യോക്യ, മർദിൻ, തുറബ്ദിൻ, കുർക്കുമ, ഹോംസ്, ദമസ്കോസ് ഇങ്ങനെപോകുന്നു അവ. ഇപ്പോഴത്തെ പ.പാത്രിയർക്കിസ് ബാവാ ഇറാക്ക് സ്വദേശിയാണ് എന്നത് എല്ലാവർക്കും അറിയാമല്ലോ. ആകമാന സുറിയാനി സഭയിൽ നിന്നാണ് പാത്രിയർക്കിസിനെ തെരഞ്ഞെടുക്കുന്നത് എന്നാണ് വെയ്പ്പ് അങ്ങനെയെങ്കിൽ ഇൻഡ്യക്കും ഒരു അവസരം ലഭിക്കുമായിരിക്കും. അങ്ങനെ ഇൻഡ്യയിലെ യാക്കോബായ സുറിയാനി സഭയിലെ ഒരു മെത്രോപ്പോലിത്താ പാത്രിയർക്കീസ്സായി തെരഞ്ഞെടുക്കപ്പെടുമെങ്കിൽ തീർച്ചയായും ഞാനും സന്തോഷിക്കും. അതിന് ഈ സുറിയാനിക്കാർ തയ്യാറാകുമോ? "അമ്മയെ മറന്നാലും അന്തോക്യയെ മറക്കരുതെ എന്ന് മുദ്രാവാക്യം എറ്റുചൊല്ലുന്ന പാവപ്പെട്ട ജനങ്ങളോട് അവിടം പോയി കണ്ടു ഒരു വ്യക്തി എന്ന നിലയിൽ വിനീതമായി പറയട്ടെ, അന്തോക്യ ഇന്ന് തുർക്കിയിലെ ഒരു പ്രധാന്യവും ഇല്ലാത്ത ഒരു ചെറിയ ഗ്രാമം മാത്രമാണ്. ഇന്ന് അവിടെ ഒരു പള്ളിയും ഇല്ലാ, പാത്രിയർക്കീസും ഇല്ലാ, താമസിക്കാൻ തുർക്കി ഗവൺമെന്റ് സമ്മതിക്കുകയും ഇല്ലാ.

വൈകിട്ട് ആറുമണിയോടെയാണ് ദമസ്ക്കസ് എയർപോർട്ടിൽ ഞങ്ങൾ എത്തിയത് പാത്രിയർക്കീസ് അരമനയുടെ അഡ്രസ്സ് കാണിച്ച് ഒരു ടാക്സിയിൽ യാത്രതിരിച്ചു. ഏകദേശം 30കി.മി യാത്രചെയ്ത് കാർ സിറ്റിയിലെത്തി. ഏതാണ്ട് ഒന്നര മണിക്കൂർ അവിടം ആകെ അന്വേഷിച്ചിട്ടും അങ്ങനെ ഒരു സ്ഥലം കണ്ടുപിടിക്കാൻ സാധിച്ചില്ലാ. നിരാശരായി ഹോട്ടലിൽ മുറി എടുത്തു. അവിടെ ഉള്ളവരുമായി ആശയവിനിമയം നടത്തിയപ്പോൾ ക്രിസ്ത്യാനിയായ ഒരാൾ നാളെ രാവിലെ ജോലിക്ക് വരുമെന്നും അദ്ദേഹത്തോടും ചോദിക്കാം എന്നും പറഞ്ഞു.സിറിയൻ പാത്രിയർക്കീസിനെ കൂടാതെ പല ക്രിസ്തീയ മത

മേലദ്ധ്യക്ഷനുമ്മാർക്കും ഇവിടെ അരമനയുണ്ട് കൂടാതെ ഗ്രീക്ക് ഓർത്തഡോക്സ്കാരും കത്തോലിക്കാ വിശ്വാസികളും ഉണ്ട്.

പിറ്റേദിവസം രാവിലെ 8 മണിയോടുകൂടി പാത്രിയർക്കീസ്സിന്റെ അരമനയിൽ എത്തി. അപ്പോഴാണ് അറിയുന്നത് അദ്ദേഹം ഇപ്പോൾ ഈ സ്ഥലത്തു നിന്ന് ഏകദേശം 30 കിമി ദൂരത്തിൽ ഉള്ള മറ്റൊരു സ്ഥലത്താണ് താമസിക്കുന്നത് എന്ന്. കേരളത്തിന്റെ യാക്കോബാസഭയുടെ പ്രതിനിധി ആയി അവിടെ താമസിക്കുന്ന അഭിവന്ദ്യ ഗിവറുഗീസ് അത്താനിയോസ് തിരുമേനിയെ കാണാനായിരുന്നു അടുത്ത ശ്രമം. ആഗസ്റ്റ് മാസത്തിൽ അദ്ദേഹം കേരളത്തിൽ വന്നപ്പോൾ ഞാൻ സിറിയ കാണുവാൻ വരുന്നുണ്ട് എന്ന എന്റെ ആഗ്രഹം അദ്ദേഹത്തെ അറിയിച്ചിരുന്നു. അദ്ദേഹത്തെ കണ്ട് ഞാൻ സ്വയം പരിചയപ്പെടുത്തി. പ. പാത്രിയർക്കീസ് ബാവായെ കാണുന്ന കാര്യം ചോദിച്ചു. അദ്ദേഹം ഇങ്ങനെ പറഞ്ഞു അച്ചൻ ഇപ്പോൾ ഹോട്ടലിലിക്ക് പൊയ്ക്കോ. ഞാൻ വൈകിട്ടു പാത്രിയർക്കീസിനെ കാണാൻ പോകുന്നുണ്ട്. അച്ചൻ ഇവിടെ വന്ന് നമുക്ക് ഒരുമിച്ച് പോകാം. തനിയെ പോകുക അച്ചന് പ്രയാസമാണ്. ആയതുകൊണ്ട് അച്ചൻ വൈകിട്ട് അഞ്ച് മണിക്ക് ഫോണിൽ ബന്ധപ്പെടണമെന്നും പറഞ്ഞു ഫോൺ നമ്പരും തന്നു. മുസ്ലീം രാജ്യമായ സിറിയയിൽ റംസാൻ നോമ്പ് കാരണം ഹോട്ടലിൽ ഒന്നും കഴിക്കാൻ കിട്ടുകയില്ല. എനിക്കാണെങ്കിൽ നല്ല വിശപ്പും ദാഹവും. ഞാൻ മനസ്സിൽ വെറുതെ ആശിച്ചു. അല്പം ഭക്ഷണം വല്ലതും ഇവിടെ നിന്ന് തന്നിരുന്നെങ്കിൽ അത് കഴിച്ച് കുറച്ച് സമയം ഇവിടെ വിശ്രമിച്ചതിനുശേഷം പ. പിതാവിനെ കാണാൻ പോകാമായിരുന്നു. ടാക്സിയിൽ ഹോട്ടലിൽ പോയി മടങ്ങി വരാൻ തന്നെ നല്ല ഒരു തുക ചിലവാകും. കുടിക്കാൻ അല്പം വെള്ളംപോലും കിട്ടിയില്ലാ എന്ന് എഴുതുന്നതിൽ മാന്യവായനക്കാർ ക്ഷമിക്കുമല്ലോ. അത്രകണ്ട് വറ്റിയിരിക്കുന്നു അന്ത്യോക്യൻ കിണർ. പിന്നീട് അരമനയോടു ചേർന്നുള്ള ദേവാലയത്തിൽ കയറി പ്രാർത്ഥിച്ചു. പാത്രിയർക്കീസ്സായിരുന്നു യാക്കോബ് തൃതീയൻ ബാവായെ ഈ ദേവാലയത്തിലാണ് കബറടക്കിയിരിക്കുന്നത്. 1964 ൽ അദ്ദേഹം കേരളത്തിൽ വന്നപ്പോൾ ഞാൻ അദ്ദേഹത്തെ കണ്ടിട്ടുണ്ട്. 1958 ൽ സഭയിൽ സമാധാനം ഉണ്ടാക്കുകയും ഇരുവിഭാഗങ്ങളും ഒന്നിച്ച് സന്തോഷത്തോടെ പോകുമ്പോൾ 1972 ൽ വീണ്ടും കുഴപ്പങ്ങൾ തലപൊക്കുവാൻ ഒരു പരിധിവരെ കാരണക്കാരൻ ഈ പ.പിതാവായിരുന്നവല്ലോ. എന്റെ ഇടവകയായ ചെങ്ങന്നൂർ പഴയസുറിയാനി പള്ളിയിൽ 1794 ൽ കബറടക്കിയിരിക്കുന്ന ഞങ്ങളുടെ കാവൽ പിതാവായ മാർ ഈവാനിയോസ് തിരുമേനിയുടെ ജന്മനാടായ സിറിയയിൽ എത്തുവാൻ എനിക്ക് ഭാഗ്യം ഉണ്ടായല്ലോ എന്ന് ഓർത്തപ്പോൾ വിശപ്പും ദാഹവും കുറഞ്ഞു.

അഞ്ച് മണിക്ക് അത്താനിയോസ് തിരുമേനിയുമായി ഞാൻ ഫോണിൽ ബന്ധപ്പെട്ടു. അദ്ദേഹം എന്നോടു ഇപ്രകാരം പറഞ്ഞു "അച്ചാ, നമ്മൾ തമ്മിൽ കണ്ട അരമനയിൽ നിന്ന് ഞാൻ ഇങ്ങോട്ട് പാത്രിയർക്കിസ്സിന്റെ അടുത്തേക്ക് പോരേണ്ടതായ ഓരാവശ്യം ഉണ്ടായി, ഞാൻ ഇപ്പോൾ ഇവിടെയാണ്" . മറുപടിയായി ഞാൻ അദ്ദേഹത്തോടും തിരുമേനിയായിരിക്കുന്ന സ്ഥലവും വഴിയും പറഞ്ഞാൽ ഞാൻ എത്രയും വേഗം അവിടെ എത്താം. ഉടനെ തിരുമേനി മറുപടിയായി അച്ചൻ ഇന്ന് വന്നാലും ഇനി ബാവായെ കാണുക പ്രയാസമാണ്. തന്നെയല്ലാ നാളെമുതൽ രണ്ടുമൂന്ന് ദിവസത്തേക്ക് അദ്ദേഹം വളരെ തിരക്കിലാണ്. അച്ചൻ എന്നു മടങ്ങിപോകുന്നു., കോപവും സങ്കടവും ഒരുപോലെ എനിക്ക് ഉണ്ടായിട്ടും ഞാൻ ശാന്തമായി പറഞ്ഞു. തിരുമേനി, അദ്ദേഹത്തെ ഒന്നുകാണാൻ ഇത്രയും പ്രയാസമാണെങ്കിൽ നാളെ തന്നെ പോയേക്കാം. എന്നാൽ അങ്ങനെയാകട്ടെ Wish you a safe journey എന്ന് അനുഗ്രഹിച്ചു പറഞ്ഞ് തിരുമേനി ഫോൺ കട്ട് ചെയ്തു.

മലങ്കരസഭയുടെ അന്ത്യോഖ്യാൻ ബന്ധത്തിൽ എന്നും ഇടംകോൽ ഇടുന്നത് ഇടനിലക്കാർ ആണ് എന്ന് അനുഭവസ്ഥർ പറഞ്ഞിട്ടുള്ളത് നൂറുശതമാനം ശരിയാണ് എന്ന് എനിക്കും ബോധ്യമായി.

പ. മാർപ്പാപ്പായേയും, പോപ്പ് ഷിനോഡായെയും,, എക്യുമെനിക്കൽ പാത്രിയർക്കീസ്സിനേയും കാണുവാനും അവരുടെ സ്നേഹം പങ്കിടുവാനും അവസരം ലഭിച്ച എനിക്ക് ഇന്നും, ഈ ആയുഷ്ക്കാലത്തും നമ്മുടെ അദ്ധ്യക്ഷനായി ഒന്നാം തുമ്പദേനിൽ സ്മരിക്കപ്പെടുന്ന പാത്രിയർക്കീസ്സായ ആബൂൻമാർ ഇഗ്നാത്തിയോസ്, സഖാപ്രഥമൻ ബാവായെ കാണാൻ സാധിച്ചില്ല എന്ന് ഇവിടെ അറിയിച്ചുകൊള്ളട്ടെ.

പിന്നീട് ദമസ്ക്കോസ്സിലുള്ള ക്രിസ്തീയ ചരിത്ര പ്രാധാന്യമുള്ള സ്ഥലങ്ങൾ കാണുവാൻ പോയി. "ശൗൽ മാനസാന്തരത്തിന്റെ അനുഭവത്തിൽക്കൂടി വി. പൗലോസ് ശ്ലീഹായായി രൂപാന്തരപ്പെട്ട സംഭവവുമായി ബന്ധപ്പെട്ടതായിരുന്നു ആ കാഴ്ചകൾ (അപ്പോ പ്ര 9-ാം അദ്ധ്യായം) ദമസ്ക്കോസ് പടിവാതിൽ, നേർവ്വീഥി, ശൗലിന്റെതലമേൽ കർത്താവിന്റെ കല്പന പ്രകാരം കൈവെച്ച് അനുഗ്രഹിച്ച അനന്യാസിന്റെ ഭവനം, യെഹുദന്മാർ പൗലോസിനെ കൊല്ലവാൻ ആലോചിച്ചപ്പോൾ ശിഷ്യൻമാർ രാത്രിയിൽ അദ്ദേഹത്തെ കൊട്ടയിലാക്കി മതിൽ വഴിയായി ഇറക്കിവിട്ട സ്ഥലം (അപ്പോ. പ്ര 9.25) എന്നിവ ആയിരുന്നു. ഈ സ്ഥലങ്ങളും സ്മാരകങ്ങളും എല്ലാം തന്നെ കത്തോലിക്കാ സഭയുടെ അധീനതയിലാണ്.. പിന്നീട് കർത്താവിന്റെ മുന്നോടിയായിരുന്ന പ. യോഹന്നാൻ സ്നാപകന്റെ ശിരഛേദം ചെയ്ത ശിരസ്സ് കുഴിച്ചിട്ടിരിക്കുന്നു എന്ന് പാരമ്പര്യമായി വിശ്വസിക്കുന്ന മുസ്ലീം ദേവാലയവും കണ്ടു. റംസാൻ മാസം ആയതുകൊണ്ട് ലോകത്തിന്റെ പലഭാഗത്തുനിന്ന് തീർത്ഥാടകരായി എത്തിയ ധാരാളം മുസ്ലീം വിശ്വാസികളെ അവിടെ കാണുകയുണ്ടായി.

പിറ്റേ ദിവസം ബസ്സിൽ ഹോംസിലേക്ക് പോയി. ദമാസ്ക്കസ്സിൽ നിന്ന് 160 കിമി വടക്കുമാറിയാണ് ഹോംസ് പട്ടണം. ദമസ്ക്കസ്സിലേക്ക് മാറ്റുന്നതിന് തൊട്ടുമുമ്പ് ഇവിടെയായിരുന്നു പാത്രിയർക്കീസ്സിന്റെ ആസ്ഥാനം. അതും അതിനോടു ചേർന്ന് ദേവാലയവും കണ്ടു. അപ്രേ പാത്രിയർക്കീസ് അന്ത്യവിശ്രമം കൊള്ളുന്ന കബർ ആ ദേവാലയത്തിലാണ്. ഭാഗ്യസ്മരണാർഹനായ പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ സമാധാന ചർച്ചയ്ക്കായി 1934 ജൂൺമാസം ഇവിടെ എത്തുകയും ഇവിടെ താമസിക്കുകയും ചെയ്തിട്ടുള്ളതാണല്ലോ എന്ത് വലിയ ത്യാഗം അദ്ദേഹം സഹിച്ചിട്ടുണ്ടാവും എന്ന് ഇവിടം കണ്ടപ്പോൾ

തോന്നി. ദമസ്ക്കോസ്സിലെ അരമനയിൽ നിന്ന് ലഭിച്ച സ്വീകരണം കാരണം ഞാൻ ഇൻഡ്യൻ ഓർത്തഡോക്സ് സഭയിലെ കോർ എപ്പിസ്കോപ്പായാണെന്ന് പ്രത്യേകിച്ച് ആരോടും പറഞ്ഞില്ലാ. ഏതാണ്ട് സിറിയക്കാരെപ്പോലെ ഏകദേശം രൂപം എന്റെ മുഖത്തിനുള്ളതു കൊണ്ടും ചെമ്പിച്ച താടി മീശകാരണവും കൂടുതൽ ചോദ്യങ്ങൾ ആരും ചോദിച്ചില്ലാ. ചോദിച്ചവരോട് അറബിയിൽ നല്ല മറുപടിയും പറഞ്ഞു.

പിന്നീട് ആലപ്പോ പട്ടണം കാണുവാൻ പോയി. ദമസ്ക്കസ്സിൽ നിന്ന് 350 കിമി വടക്കുമാറിയാണ് ഈ സ്ഥലം. ഇവിടെയായിരുന്നു. പ. മാർ ശെമവൂൻ ദെസ്തുനി (എ.ഡി 459) തനിക്കായി ഒരു തൂണ് പണിതു അതിനുമേൽ നാല്പതുവർഷം പ്രാർത്ഥനയും വ്യതാനുഷ്ടാനവുമായി കഴിഞ്ഞുകൂടിയത്. ബോവുസ്സോകൾ രചിച്ച മാർ ബാലായി ആലപ്പോയിലെ കോർ എപ്പിസ്ക്കോപ്പാ ആയിരുന്നു. തുടർന്ന് മർദീനിലും തുറബദിനിലും പോകുവാൻ തക്കവണ്ണം സിറിയയുടെ അതിർത്തിയിലേക്ക് യാത്ര തിരിച്ചു. എന്നാൽ ഇറാക്കിലെ കുർദുവംശരുടെ ആക്രമണം കാരണം അതിർത്തിയിലുടനീളം തുർക്കി ഗവൺമെന്റ് തങ്ങളുടെ സൈന്യത്തെ വിന്യസിച്ചിരിക്കുകയാണ്. അതിർത്തി കടന്ന് ബസ്സ് പോകുന്നതും നിരോധിച്ചിരിക്കുന്നു അക്കാരണത്താൽ ഞങ്ങൾക്ക് പോകാൻ സാധിച്ചില്ലാ.

### ഉപസംഹാരം

മനുഷ്യായുസ്സിന്റെ മദ്ധ്യാഹ്നം കഴിഞ്ഞ എനിക്ക് 2002 ൽ വിശുദ്ധനാട്ടിലും, 2007 ൽ വി. വേദപുസ്തകത്തിലുള്ളതും, സഭാ ചരിത്രപ്രാധാന്യമുള്ളതുമായ പുണ്യ പുരാതന ദേശങ്ങൾ കാണുവാൻ പകൽ മേഘസംഭവും രാത്രി അഗ്നിതൂണും തന്ന് ആകാശത്തിലും, കരയിലും, കടലിലും, ഒരാപത്തും ഉണ്ടാകാതെ യാത്രയ്ക്ക് ആവിശ്യമായ ആരോഗ്യവും, ധനവും തന്ന് ഞങ്ങളെ കാത്തുപരിപാലിച്ച നമ്മുടെ ദൈവത്തിന് ആയിരം ആയിരം സ്തുതിയും സ്തോത്രവും സമർപ്പിക്കുന്നു. ഞങ്ങൾ കണ്ട പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും കബറിടത്തിലും, തിരുശേഷിപ്പിനും, മുമ്പിൽ വീണ്ടും ആത്മാവിൽ പ്രണമിക്കുന്നു.

വിശുദ്ധന്മാരുടെ ജീവചരിത്രവും, സഭാചരിത്രവും എനിക്ക് പറഞ്ഞുതരികയും, ആചാര്യത്വത്തിന്റെ പടവുകളിൽ എന്നെ കൈ പിടിച്ചു ഉയർത്തി അനുഗ്രഹിക്കുകയും ഒരു മകനായി എന്നെ സ്നേഹിക്കുകയും, കരുതുകയും സ്വദേശത്തും വിദേശത്തുമുള്ള ആത്മീക മേലദ്ധ്യക്ഷന്മാരെയും, ഉന്നതരായ വ്യക്തികളെയും പരിജയപ്പെടുവാൻ എനിക്ക് അവസരം ഉണ്ടാക്കി തരുകയും ചെയ്ത എന്റെ ഗുരുവും ആത്മീയ പിതാവും മലങ്കര സഭയുടെ സൂര്യതേജസ്സുമായിരുന്ന കാലം ചെയ്ത പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ പാവന സ്മരണയ്ക്കുമുമ്പിൽ എന്റെയും എന്റെ കുടുംബത്തിന്റെയും ആദരാഞ്ജലികൾ അർപ്പിക്കുന്നു.

ഈ യാത്രയ്ക്ക് അനുവാദം തന്ന് ആവശ്യമായ കത്തുകളും തന്ന് പ്രാർത്ഥിച്ചു അനുഗ്രഹിച്ച് അയച്ച സഭയുടെ പരമാദ്ധ്യക്ഷൻ പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനിയോടുള്ള ഭക്തി ബഹുമാന ആദരവുകൾ തിരുമനസ്സിലെ തൃപ്പാദത്തിൽ സമർപ്പിക്കുന്നു. ആയതിനുവേണ്ടി ഉത്സാഹിച്ച് ആവശ്യമായ സഹായം ചെയ്തുതന്ന് പ. ബാവായുടെ സെക്രട്ടറി ബഹുമാനപ്പെട്ട സാബു കുറിയാക്കോസ് അച്ചനോടുള്ള നന്ദി അറിയിക്കുന്നു.

ഈ തീർത്ഥാടനം ആരംഭിച്ചതുമുതൽ മടങ്ങി എത്തുന്നതുവരെ ഉപവാസത്തോടും പ്രാർത്ഥനയോടും ഉറ്റിരുന്ന ഞങ്ങളുടെ കുടുംബാംഗങ്ങളോടുള്ള സ്നേഹം ഇവിടെ പങ്കുവെക്കുന്നു. അനേകർക്ക് പ്രചോദനം ആകുവാൻ തക്കവണ്ണം ഈ ലേഖനം പ്രസിദ്ധീകരിക്കുന്ന മലങ്കര സഭാ മാസികയുടെ ഭാരവാഹികളോടുള്ള നന്ദി അറിയിക്കുന്നു.

ഈ ലേഖനത്തിലെ സ്ഥല കാലങ്ങളെ സംബന്ധിച്ച് തെറ്റുകൾ എന്തെങ്കിലും വന്നുപോയിട്ടുണ്ടെങ്കിൽ സദയം ക്ഷമിക്കേണമേ എന്ന് അഭ്യർത്ഥിക്കുന്നു. ■

# Second Death Anniversary

(15-02-2008)



# SOSAMMA ZACHARIAH

ASHA VIHAR,

PATTATHANAM, KOLLAM

*Inserted By:-*

P. A. ZACHARIAH (Husband)

BOKARO STEEL CITY,

Daughters : Dr. Asha Ajith (KIMS Hosp. Tvm.)
Dr. Shyni Rony Alex (UK)

Son in Laws : Dr. Ajith Thomas (UK)
Dr. Roney Alex Cheriyan (UK)

